ഫവ്വൻ൬–ന്ന ഫ൦വൈ

പുസ്തകം ന്ന] കക്കടകം [ലക്കം ൭

മലങ്കര

# ഇടവക പത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കത്താവായ യേശുക്രീസ്തുവിന്റെ [illegible] കലല്ലാതെ
പുകഴ്ച്ച ചെയ്യാൻ സംഗതി വരര[illegible]
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# മലങ്കര ഇടവക പത്രിക

നമ്പരെ ൧

പുസ്തകം ൩] ൧൮൯൧ തോമ്മൂസ [ലക്കം ൧

## മംഗളം

ദോഷത്താലക്കു സങ്കേതിട ഭവനമതായ്ലാകലോകത്തിരുന്നൾ-
ത്തോഷത്തോടൊത്തു നിത്യം സകല നരരെയും ക്രൂരമായ്ക്കാത്തുകൊണ്ട്
ദോഷത്തെത്തീർത്തു രക്ഷിപ്പതിനധി രുധിരം പ്ലാവിൽ വീഴ്ത്തുന്നകി നമ്മേ
പോഷിപ്പിക്കുന്നതിന്നീ ധരയിലവതരിച്ചേശുവിന്നാസ്തോത്രമാണ്ഞാൻ.

വി. കെ. ജോസെഫ് മാപ്പിള

## പാപബോധം.

നീതിമാന്മാരുടെ ജീവചരിത്രം പരിശോധിക്കുന്നതായാൽ അവർ ശുദ്ധതയിൽ വർദ്ധിക്കുംതോറും അഗാധമായ പാപബോധം ഉണ്ടാകുന്നതായി കാണാം. ഒരു മനുഷ്യൻ എത്രത്തോളം നന്നാകുന്നുവൊ അത്രത്തോളം തന്റെ പാപാവസ്ഥ തനിക്കു ബോദ്ധ്യപ്പെടും. വളരെ കാലം മുമ്പു ചെയ്ത പാപങ്ങൾ അന്നു അവന്റെ മനസ്സാക്ഷിക്കു ഘന കുറവായി തോന്നിയതു ശുദ്ധതയിൽ വർദ്ധിച്ചപ്പോൾ ഘനമുള്ളവയായി കാണും. എന്നാൽ നീതിയിൽ വർദ്ധനവു പ്രാപിക്കുമ്പോൾ മോചനം ഉണ്ടെന്നുള്ള ബോധവും ദൈവത്തിൽ അധികം ആശ്രയവും ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല. എങ്കിലും താൻ കുറ്റക്കാരനാണെന്നുള്ള അധിക സമ്മതം വർദ്ധിച്ചു വരികയെ ഉള്ളു. ആത്മവളർച്ച ഇപ്രകാരമാകുന്നു.

ഇതിനു വ്യത്യസ്തമായി ഒരാൾ ഉണ്ടെങ്കിൽ അതു യെശുമിശിഹാ മാത്രമെ ഉള്ളു. തന്റെ ചരിത്രം പരിശോധിച്ചാൽ ഒരിക്കൽ എങ്കിലും സ്വന്ത പാപത്തെക്കുറിച്ചു താൻ പശ്ചാത്താപപ്പെടുന്നതായൊ തന്നത്താൻ ശാസിക്കുന്നതായൊ കാണുകയില്ല. നേരെമറിച്ചു പരിശുദ്ധന്മാരിൽ ഒരോരുത്തരെ നോക്കുക. "അവന്റെ ചെരിപ്പുകളുടെ വാറഴിപ്പാൻ ഞാൻ യോഗ്യനല്ല" എന്നു യോഹന്നാൻ തന്റെ സ്വന്ത അയോഗ്യതയെ ഏറ്റുപറയുന്നു. "കർത്താവെ എന്നിൽനിന്നു വിട്ടുമാറുക എന്തെന്നാൽ ഞാൻ പാപിയായ ഒരു മനുഷ്യൻ ആകുന്നു" എന്നു ശുദ്ധ

പത്രൊസ നിലവിളിക്കുന്നു. ൧൦ം അപ്പൊസ്തൊല തലവൻ തന്റെ പാപത്തെക്കുറിച്ച കൈപ്പൊടെ നിലവിളിക്കുന്നതായി പറഞ്ഞിരിക്കു ന്നു. ശ്ലീഹന്മാരിൽ വച്ച അധികം വാത്സല്യവാനായിരുന്ന യോഹ ന്നാൻ "നമ്മിൽ പാപമില്ലെന്ന നാം പറയുന്നു എങ്കിൽ നമ്മെ തന്നെ നാം വഞ്ചിക്കുന്നു" എന്നു സമ്മതിക്കുന്നു. "പാപികളിൽവച്ച പ്രധാ നി ഞാനാണ്" എന്നു ശുദ്ധ പൌലൊസു ഏറ്റുപറയുന്നു.

ഇങ്ങനെ സ്വന്തകുററത്തെ ഏറ്റുപറയുന്നതായി നമ്മുടെ കർത്താ വിന്റെ വചനങ്ങളിൽ ഒന്നെങ്കിലും കാണ്മാൻ ഉണ്ടൊ. ഒരിക്ക[illegible] ല്ല. കൊപിച്ചാൽ കുലപാതകവും മൊഹിച്ചാൽ വ്യഭിചാരവും ആകു മെന്നു ഉപദെശിച്ച ആൾ പാപത്തെക്കുറിച്ച അശെഷം മനസ്താപ പ്പെടാതെ കാണുന്നതു വിചാരിക്കുമ്പൊൾ താൻ പാപത്തെ തീണ്ടിയി ട്ടുപൊലുമില്ലെന്നു നിശ്ചയമാണ.

നേരെ മറിച്ച പറിശന്മാർ നീണ്ടപ്രാൎത്ഥനയിലും ധാരാളം ധ ൎമ്മംകൊടുക്കുന്നതിലും ന്യായപ്രമാണങ്ങളെ എല്ലാം ആചരിക്കുന്നതി ലും കൃത്യമായി നടന്നിരുന്നു. പുറമെ അവരുടെ നടപടികൾ വളരെ ശ്ലാഘ്യയൊഗ്യമായിരുന്നു. പാപികളൊടു കൃപയൊടുകൂടിയിരുന്ന ന മ്മുടെ കൎത്താവു സ്വയനീതിയിൽ ആശ്രയിച്ചിരുന്ന ഇവരെ അങ്ങലി കളായിട്ട വിചാരിച്ചിരുന്നു. പാപം ശരീരത്തിന്റെ പുറമെയുള്ള പ്രവൃത്തിയിൽ മാത്രമല്ല. അകമെ മനസ്സിലും ഹൃദയത്തിലും കൂടെ ഉ ള്ളതാണെന്നു താൻ പഠിപ്പിച്ചു.

അതിനാൽ പാപത്തിൽനിന്നു സ്വാതന്ത്ര്യപ്പെട്ടവൻ യെശുക്രിസ്തു വല്ലാതെ ഭൂമിയിൽ ആരുംകണ്ടെത്തപ്പെട്ടിട്ടില്ലെന്നുള്ളപരമാൎത്ഥം എല്ലാ വരിലും ബൊധം വരെണ്ടതു എത്രയും ആവശ്യമാകുന്നു. "നിങ്ങളിൽ ആർ എന്നെ പാപത്തെക്കുറിച്ച ബൊധപ്പെടുത്തും" എന്നു യെശുക്രി സ്തു ധൈൎയ്യസമെതം വിളിച്ചുപറഞ്ഞതുപൊലെ പറവാൻ മനുഷ്യരി ൽ ആൎക്ക ധൈൎയ്യം ഉണ്ടു. ഒരുത്തനുംഇല്ല. പാപിയെ രക്ഷിപ്പാൻ താ ൻ വന്നു. താൻപാപിയായിരുന്നെങ്കിൽ തന്റെ മരണം നമുക്കു ഒരു പ്രയൊജനവും വരുത്തുകയില്ലായിരുന്നു. ശിക്ഷക്കു യൊഗ്യമില്ലാത്ത വൻ ശിക്ഷിക്കപ്പെട്ടുകൊണ്ടാണ ശിക്ഷക്കു യൊഗ്യന്മാരായ നാം ശിക്ഷാ വിധിയിൽനിന്നു വിടുതൽ പ്രാപിച്ചതു. ഹാബെൽ മുതൽ എത്ര ആ യിരം നീതിമാന്മാർ തങ്ങളുടെ ജീവനെ മരണത്തിന്നു ഏല്പിച്ചു. അതു കൊണ്ടു ശെഷം പാപികൾക്കു മൊചനം ഇല്ല. ആകയാൽ ലൊകത്തി ൽ പാപം കൂടാതെ ജീവിപ്പാൻ കഴിഞ്ഞിട്ടുള്ളതു ദൈവപുത്രനും കന്യ കയുടെ ഗൎഭപാത്രത്തിൽ നിന്നു ജനിച്ചവനുമായ യെശു ഒരുവൻ മാ ത്രമെ ഉള്ളു എന്നുള്ള ബൊധം പ്രിയവായനക്കാരെ നിങ്ങളിൽ മുതി ൎന്നു നില്ക്കട്ടെ. ൨൦ വൎഷമായി ഞാൻ പാപം ചെയ്യുന്നില്ല. ദൈവീദു വന്നതു മുതൽ ഞാൻ പാപത്തെ തീണ്ടുന്നില്ല എന്നിങ്ങനെ തന്നത്താ ൻ പ്രശംസിക്കാവുന്നവർ ദൈവത്തിന്റെ ദൃഷ്ടിയിൽ ആരുമില്ല. അ ങ്ങനെ പ്രശംസിക്കുന്നവൻ നീണ്ട പ്രാൎത്ഥന കഴിക്കയും മനുഷ്യരാൽ കാണപ്പെടുവാൻ ധൎമ്മം കൊടുക്കയും പാനപാത്രത്തിന്റെ പുറം കഴു

ക്കുകയും കബറുകളുടെ പുറത്തു വെള്ള തേക്കുകയും വിധവമാരുടെ ഭവനം ഭക്ഷിക്കയും ചെയ്യുന്ന പ്രീശന്മാൎക്കു സദൃശന്മാരാണ. അവരുടെ ശിക്ഷാവിധി അവസാനമില്ലാത്തതായിരിക്കും.

ഇത്രയും പറവാൻ ആവശ്യപ്പെട്ടതു രക്ഷപെട്ട ഒരു ഉപദേശിയുമായി ഒരായിടെ സംസാരിപ്പാൻ ഇടയായപ്പോൾ അദ്ദേഹം തന്റെ സ്വന്ത നീതിയെപ്പറ്റി പ്രശംസിച്ചതു കേട്ടിട്ടു സഹിച്ചുകൂടാഞ്ഞിട്ടാകുന്നു. ഇതു പോലെ പ്രശംസിക്കുന്ന പ്രീശന്മാർ ഇനി എത്രയുണ്ടായിരിക്കുമെന്നു ആൎക്കറിയാം.

---

## പുലസഭകൾ.

നമ്മുടെ കൎത്താവു സ്വൎഗ്ഗാരോഹണസമയം തന്റെ ശിഷ്യന്മാൎക്കു കൊടുത്ത അന്ത്യകല്പന "നിങ്ങൾ ലോകമൊക്കയിലും പോയി സകല ജാതികളോടും സുവിശേഷം പ്രസംഗിപ്പീൻ" എന്നായിരുന്നു. ഈ കല്പന പന്ത്രണ്ടു അപ്പൊസ്തോലന്മാരോടു മാത്രമല്ല, അവരുടെ പിന്നടിയിൽ നടക്കുന്ന എല്ലാവരോടും കൂടിയാകുന്നു. ക്രിസ്ത്യാനി സഭക്കു പുറത്തു രക്ഷയില്ലെന്നു വിശ്വസിക്കുന്ന നാം "നിന്നെപ്പോലെ തന്നെ നിന്റെ അയല്ക്കാരനെയും സ്നേഹിക്കേണം" മെന്നുള്ള കല്പനയെ ആചരിക്കുന്നതായാൽ മിശിഹായെ അറിയാതെയും രക്ഷാവഴിയെ പ്രാപിക്കാതെയും നാശത്തിലേക്കു വീണിരിക്കുന്ന പുറജാതികളെ മനസ്സു തിരിപ്പിക്കുന്നതിനു ശ്രമിക്കേണ്ടതു നമ്മുടെ പ്രധാന മുറയാകുന്നു. പുറജാതികൾ എല്ലാവരും മനസ്സുതിരിവാൻ ഉത്സാഹിക്കേണ്ട മുറ ഇരിക്കുമ്പോൾ നമ്മുടെ ആധീനത്തിലും ആജ്ഞയിലും ഇരിക്കുന്നവരെ സംബന്ധിച്ചെടത്തോളം നാം കണ്ണടച്ചുകളയുന്നതു എത്രയോ തെറ്റാകുന്നു എന്നു പറയേണമെന്നില്ല.

പുലയർ എന്ന ജാതി ദൈവീകവും ലൌകികവുമായ അറിവിലും ധനത്തിലും എന്നുവേണ്ടാ എല്ലാ അവസ്ഥയിലും വളരെ നികൃഷ്ടസ്ഥിതിയിൽ ഇരിക്കുന്നു. സത്യം വെളിപ്പെടുത്തുന്നതായാൽ സ്വീകരിക്കുവാൻ വളരെ തയ്യാറുള്ളവരും ആകുന്നു. ജാതിവിഷയമായ എന്തോ ചില അന്തസ്സു കൊണ്ടു അവരെക്കാൾ ഉൽകൃഷ്ടന്മാരെന്നുള്ള ആഭിജാത്യവിചാരം ഈ കൂട്ടരോടു സഹവാസം ചെയ്യുന്നതിനും അവരെ സമത്വത്തിൽ സ്വീകരിക്കുന്നതിനും വിഘ്നങ്ങളെ ഉണ്ടാക്കുന്നുണ്ടു. എന്നാൽ മനുഷ്യജാതി എല്ലാം ആദാം ഹാവാ എന്ന ഏക മാതാപിതാക്കന്മാരിൽ നിന്നു ജനിക്കയും ആദാമിന്റെ വീഴ്ച എല്ലാവരെയും പാപത്തിലേക്കു തള്ളിയിടുകയും മിശിഹായുടെ മരണം സകല മനുഷ്യവൎഗ്ഗത്തിനും ജീവന്റെ അച്ചാരമായി തീരുകയും ചെയ്തിരിക്കുന്നതിനാലും മിശിഹായിൽ ദാസനെന്നും സ്വാതന്ത്ര്യക്കാരനെന്നും ഉള്ള വ്യത്യാസം ഇല്ലാത്തതിനാലും ഇവരുടെ നന്മക്കു നാം ചെയ്യേണ്ടിയിരിക്കുന്ന കൃത്യങ്ങളെ തടസ്സപ്പെടുത്തുന്ന ജാതിഭേദവും ആഭിജാത്യവും പൈശാചികമാണ

ന്നു ഈ കാലത്തു ഏറക്കുറെ എല്ലാവൎക്കും അറിയാവുന്നതാണ- ഈസത്യം മനസ്സുകൊണ്ടു സമ്മതിച്ചാലും നീചൻ എന്നു വിചാരിക്കപ്പെടുന്ന ഒരാളെ ചുരുങ്ങിയ പക്ഷം ആത്മാവിൽ എങ്കിലും സമനാക്കുന്നതിൽ പൈശാചിക ഉപദേശം പല യോഗ്യന്മാരെയും വിരോധിക്കുന്നതായി കാണുന്നു.

എന്നാൽ ആത്മാവു ജഡത്തെക്കാളും സ്വൎഗ്ഗം ഭൂമിയെക്കാളും ആത്മസംബന്ധമായ വിഷയങ്ങൾ ജഡസംബന്ധമായ വിഷയങ്ങളെക്കാളും എത്രയോ മടങ്ങു ശ്രേഷ്ഠതയുള്ളവയാണെന്നു എല്ലാവരും ആലോ[illegible]ചിക്കേണ്ടിയിരിക്കുന്നു- നമ്മുടെ വന്ദ്യപിതാവായ കാലംചെയ്തു പാത്രിയൎക്കീസു ബാവാ തിരുമനസ്സുകൊണ്ടു ഈ നാട്ടിൽ താമസിച്ച കാലത്തു പുലയരെ സഭയിൽ ചേൎപ്പാൻ വളരെ ഉത്സാഹിപ്പിച്ചിരുന്നു- കല്പനയെ മാത്രം ഭയന്നു ചില പള്ളിക്കാർ ഏതാണ്ടെല്ലാം കാട്ടിക്കൂട്ടി എന്നും വരുത്തി- തിരുമനസ്സുകൊണ്ടു കപ്പൽ കയറിയപ്പോൾ സഭയിൽ ചേൎന്ന പുലയരെ ഓരൊരുത്തരായി വിട്ടയച്ചുകളകയാണു ഉണ്ടായതു- എന്നാൽ കാലഭേദം കൊണ്ടും അറിവും പരിഷ്കാരവും വൎദ്ധിച്ചുവരുന്നതിനാലും പുലയൎക്കു വേണ്ടി ദേഹദ്രവ്യങ്ങളെ വ്യയം ചെയ്യാൻ തൃപ്തിയില്ലെങ്കിലും അവരും മനസ്സു തിരിഞ്ഞു രക്ഷപെടുന്നെങ്കിൽ പെട്ടോട്ടെ എന്നു മാത്രം മിക്കവാറും എല്ലാവൎക്കും ഇപ്പോൾ സമ്മതമായിരിക്കുന്നു എന്നു പറയാം-

പുലയരെ ചേൎത്തു പഠിപ്പിക്കയും വിശ്വസിപ്പിക്കയും ചെയ്യുന്നതു ഒരു ദിവ്യപ്രവൃത്തിയാണെന്നുള്ള വിശ്വാസത്തോടുകൂടെ ആദ്യം ഈ നല്ല വേലക്കു പുറപ്പെട്ടതു കല്ലുങ്കത്ര പള്ളിക്കാർ ആയിരുന്നു- അവർ ഒരു വലിയ വലയെ വീശി അതിൽ വളരെ മത്സ്യങ്ങൾ അകപ്പെടുകയും ചെയ്തു- ആ വല പൊളിയാതെ മത്സ്യങ്ങളെ കൂട്ടിച്ചേൎപ്പാൻ ഇവർ വളരെ ഉത്സാഹം ചെയ്യുന്നുമുണ്ടു- ഇവർ പുലയൎക്കായി ഒരു പള്ളിക്കൂടവും പള്ളിയും പണിയിച്ചു കൊടുത്തു- അക്ഷരാഭ്യാസവും വേദവായനയും ഉപദേശവും വീഴ്ചകൂടാതെ നടത്തുവാൻതുടങ്ങിയിട്ടു അഞ്ചാറു വൎഷത്തിൽ അധികമായിരിക്കുന്നു- ശാശ്വതമായ ഒരു സഭയെന്നു മിക്കവാറും ഇതിനെപ്പറ്റി പറയത്തക്കവണ്ണം ആയിരിക്കുന്നു എന്നു തൊന്നുന്നു- ഇവരെ സംബന്ധിച്ചു അറ്റുപഴപ്പോൾ ഇടവകപത്രികയിൽ പ്രസ്താവിച്ചിട്ടുള്ള സൂചനകൾ പിന്നീടു പല പള്ളിക്കാരെയും തട്ടി ഉണൎത്തിയിട്ടുണ്ടു- പുതുപ്പള്ളി, അമയന്നൂർ, പാമ്പാടി, കൊട്ടയം, വെളിയനാട്ടു, ചെങ്ങന്നൂർ, കല്ലിശ്ശേരി, ചെന്നിത്തല മുതലായി പല സ്ഥലങ്ങളിലും പിന്നീടു ക്രമേണ പുലസഭകൾ ഉണ്ടായിരിക്കുന്നു- ഒന്നു രണ്ടു സ്ഥലങ്ങളിൽ പഴയ സൎപ്പമാകുന്ന പിശാചിന്റെ ആത്മാവിൽ നിന്നു മുളച്ചുണ്ടായ സ്വാൎത്ഥ്യക്കാരുടെ വിരോധം നിമിത്തം സഭക്കു വീഴ്ചകൾ നേരിട്ടിട്ടുണ്ടെങ്കിലും മിക്കവാറും ശരിയായി നടത്തികൊണ്ടുപൊകുമെന്നു വിചാരിക്കുവാൻ ന്യായമുണ്ടു-

പുല സഭയുടെ ആദ്യസ്ഥാപകക്കാരായ കല്ലുങ്കത്ര പള്ളിക്കാർ ഈ ദൈവീക വേലയെ ആരംഭിച്ചശേഷം വീഴ്ചയാകുവാൻതക്ക അനേക

സംഭവങ്ങൾ ഉണ്ടാകാതിരുന്നില്ല. പള്ളി പണിയ്ക്കും വിദ്യാഭ്യാസത്തിനും വേണ്ടിയിരുന്ന പണത്തിന്റെ ചുരുക്കം, ജാത്യാഭിമാനികളുടെ ഔദാസീന്യം മുതലായി അനേകം തടസ്സങ്ങൾ പലപ്പോഴും ആ പാവപ്പെട്ട സഭയെ കുലുക്കികൊണ്ടിരുന്നു. ആ തക്ക സന്ദർഭത്തിൽ കഴിഞ്ഞുപോയ പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു ആ പള്ളിക്കാർക്കു നേരിട്ടയച്ച ഒരു കല്പന മൂലം അല്ലായിരുന്നെങ്കിൽ കല്ലുങ്കത്രപുലസഭ പണ്ടെതന്നെ നാമാവശെഷമായി പൊയെനെ. ആ ബാലസഭയെ പുനർജ്ജീവിപ്പിക്കയും അതിനെ ഇത്രത്തോളം നില നിർത്തി ശാശ്വതമാക്കിതീർക്കയും ചെയ്തു ആ കല്പന കല്ലുങ്കത്രക്കാരിൽ ഏതുപ്രകാരം ഫലം ചെയ്തുവൊ അതുപൊലെ മറ്റുള്ള പുലസഭകളുടെ ഭാരവാഹികളിലും ഫലം ചെയ്യുമെന്നും, ഈ കാര്യത്തിൽ ഇപ്പൊഴും മൌനം ദീക്ഷിച്ചുകൊണ്ടിരിക്കുന്ന പള്ളിക്കാരെ ലേശമെങ്കിലും ഉത്സാഹിപ്പിക്കുമെന്നുമുള്ള വിശ്വാസത്തിന്മെൽ അതിന്റെ ഒരു തർജ്ജമ താഴെ ചെർക്കുന്നു.



സർവ്വശക്തനായി സാരാംശപൂർണ്ണനായിരിക്കുന്ന ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്താൽ (തനിക്കു സ്തുതി) തന്റെ ദാസൻ അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ മൂന്നാമത്തെ പത്രോസാകുന്ന ഇഗ്നാത്യോസ പാത്രിയർക്കീസു.

(൩൫)

ശരീരങ്ങളുടെയും ആത്മാക്കളുടെയും രക്ഷിതാവായിരിക്കുന്ന പരിശുദ്ധനായ കർത്താവിന്റെ സമാധാനവും ധാരാളമുള്ള തന്റെ നിരപ്പും നമ്മുടെ കല്ലുങ്കത്ര പള്ളി ഇടവകയിലെ പട്ടക്കാരും ശെമ്മാശ്ശന്മാരും കൈക്കാരും പ്രധാനികളും വ്യാപാരികളും സകല നിലയിലും അളവില്ലാ ഇരിക്കുന്ന വാഴ്ത്തപ്പെട്ട ജനങ്ങളും ആകുന്ന അനുഗ്രഹിക്കപ്പെട്ട നമ്മുടെ ആത്മീകമക്കളുടെ നിറുകകളിന്മേൽ വന്നു ആവസിക്കുമാറാകട്ടെ. ദൈവമായ കർത്താവിന്റെ വാഴ്വ അവരുടെമേലും അവരുടെ ഭവനങ്ങൾമേലും അവരുടെ മക്കളുടെമെലും അവർക്കുള്ള സകലത്തിന്മേലും അവരിൽ സങ്കേതപ്പെടുന്ന എല്ലാവന്മേലും ആവസിക്കുമാറാകട്ടെ. അതു ദൈവമാതാവായ കന്യാസ്ത്രീ മറിയാമ്മിന്റെയും സകല പരിശുദ്ധ സഹദെന്മാരുടെയും മദ്ധ്യസ്ഥ പ്രാർത്ഥനയാൽ തന്നെ. ആമ്മീൻ. വീണ്ടും നാം നിങ്ങളോടു അറിയിക്കുന്നതിനെ നമ്മുടെ കർത്താവായ യേശുമിശിഹാ സകല നന്മകൾകൊണ്ടും നിങ്ങളോടു അറിയിക്കുമാറാകട്ടെ. ആമ്മീൻ.

നമ്മുടെ ആത്മീക പുത്രനായി വാഴ്ത്തപ്പെട്ടവനും അനുഗ്രഹിക്കപ്പെട്ടവനും ആയ പൌലൂസ അത്താനാസ്യൊസു മെത്രാപ്പൊലീത്താ കഴിഞ്ഞ കർക്കടകമാസം ൨൯-നു അയച്ച എഴുത്തു കിട്ടി. അതിൽ നിങ്ങളുടെ താല്പര്യത്താലും ഭക്തിവൈരാഗ്യത്താലും വളരെ ചിലവുചെ

യ്യു നിങ്ങളുടെ പള്ളിക്കു സമീപം സ്ക്രൂളും പള്ളിയുമായി ഒരു കെട്ടിടം പണിയപ്പെട്ടുകന്നും നൂറിലധികം ആളുകൾ പുറജാതികളിൽ നിന്നു മിശിഹായിൽ വിശ്വസിച്ചു ജ്ഞാനസ്നാനം കൈക്കൊൾകയും ചെയ്തു എന്നും സ്ക്രൂളിൽ വായന, പഠിത്വം മുതലായതു നടത്തുന്നുണ്ടെന്നും നമ്മോടു അറിയിച്ചിരുന്നു. കാണാതെപോയ ആടുകളെ വിശുദ്ധസഭയുടെ മടിയിലെക്കും സത്യവിശ്വാസത്തിലേക്കും തിരിച്ചു വരുത്തുകയും മശിഹായിൽ ദാസനെന്നോ സ്വാതന്ത്ര്യക്കാരനെന്നൊ ആണെന്നൊ പെണ്ണെന്നൊ ഇല്ലാതെ ഭാഗ്യവാനായ പൌലൂസ ശ്ലീഹാ പറഞ്ഞിരിക്കുന്ന പ്രകാരം മശിഹായിൽ അവരെല്ലാവരും ഒന്നായിരിക്കുന്നതിനാൽ അവരെ നമുക്കു സഹോദരന്മാരാക്കി തീർക്കയും ചെയ്യുന്നതിനു കാരണമായി തീർന്നിട്ടുള്ള നിങ്ങളുടെ ഭക്തിവൈരാഗ്യത്തിൽ നാം ഏറ്റവും സന്തോഷിക്കുന്നു. അനുതപിക്കുന്ന ഒരു പാപിയെക്കുറിച്ചു സ്വർഗ്ഗത്തിലെ മാലാഖമാരും സന്തോഷിക്കും. നമ്മുടെ മക്കളെ നിങ്ങൾ എല്ലാപ്പോഴും വിശ്വാസത്തിൽ തീക്ഷ്ണതയുള്ളവരായിരിക്കയും വഴിതെറ്റിയിരിക്കുന്നവരെ സഭയുടെ മടിയിലെക്കു സത്യവിശ്വാസത്തിലെക്കു തിരിപ്പിക്കുന്നതിനു ഉത്സാഹിക്കയും വചനത്താലൊ പ്രവൃത്തിയാലൊ ദ്രവ്യംകൊണ്ടൊ അവർക്കു സഹായിക്കയും ചെയ്യുന്നവരായിരിക്കും എന്നുള്ളതുതന്നെ നിങ്ങളെക്കുറിച്ചുള്ള നമ്മുടെ ആശ. ദൈവം നിങ്ങൾക്കു സഹായിക്കുമെന്നും വിശുദ്ധ ഏവൻഗേലിയോനിൽ പറഞ്ഞിരിക്കുന്ന പ്രകാരം മശിഹായുടെ നാമത്തിൽ കൊടുക്കപ്പെടുന്ന ഒരു പാനപാത്രം തണുത്ത വെള്ളത്തിന്റെ കൂലിയെ താൻ മറന്നുകളകയില്ലെന്നും അപ്രകാരം തന്നെ എല്ലാഴ്പ്പോഴും നിങ്ങളെക്കുറിച്ചു സന്തോഷവാർത്തകൾ കേൾക്കപ്പെടുകയും ദൈവം നിങ്ങളെ അനുഗ്രഹിക്കയും ചെയ്യുമെന്നും നമുക്കു ദൈവത്തിൽ ശരണമുണ്ടു. ഇപ്പോൾ സർവ്വ ശക്തനായിരിക്കുന്ന ദൈവം അനുഗ്രഹമുള്ള കണ്ണാൽ നിങ്ങളുടെ അടുക്കൽ സൂക്ഷിച്ചു നിങ്ങളോടും നിങ്ങളുടെ മക്കളോടും നിരപ്പാകേണ്ടുന്നതിനു തന്നോടു നാം യാചിക്കുന്നു. താൻ നിങ്ങളുടെ പ്രാർത്ഥനകളെയും അപേക്ഷകളെയും നോമ്പുകളെയും ധർമ്മങ്ങളെയും നേർച്ചകാഴ്ചകളെയും ശോശങ്ങളെയും റിശീസാകളെയും കൈക്കൊൾകയും നിങ്ങളുടെ ആത്മരക്ഷയ്ക്കായി നിങ്ങൾക്കു സഹായിക്കയും തന്റെ ദൈവീക സ്നേഹത്തെ നിങ്ങളുടെ ഹൃദയങ്ങളിൽ വിതെക്കയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ശത്രുക്കളുടെ ശക്തിയെ താൻ തകർത്തുകളകയും നിങ്ങളുടെ മുഖങ്ങളിൽ അനുഗ്രഹങ്ങളുടെ വാതിലിനെ തുറന്നു തരികയും തന്റെ കൃപയുടെ വാഴ്വു നിങ്ങളുടെ മേൽ വിരിക്കയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ഭവനങ്ങളെയും തോട്ടങ്ങളെയും പറമ്പുകളെയും താൻ വാഴ്ത്തുകയും സന്തോഷജീവിതത്തെയും ഏകാന്ത കാലങ്ങളെയും നിങ്ങൾക്കു ഔദാര്യമായി തരികയും സകല ശിക്ഷകളെയും ക്രോധത്തിന്റെ വടികളെയും നിങ്ങളിൽനിന്നു വിരോധിക്കയും ചെയ്യുമാറാകട്ടെ. ദൈവമായ കർത്താവു തന്റെ സത്യവാഗ്ദത്തപ്രകാരം നിങ്ങളുടെ ആയുഷ്ക്കാലം മുഴുവൻ നിങ്ങളോടു കൂടെയും നിങ്ങളുടെ ഇട

യില്വ* ഇരുന്ന നിങ്ങളുടെ യൌവ്വനക്കാരെ കാത്തുകൊൾകയും പൈതങ്ങളെ വളൎത്തുകയും സ്ത്രീകളെ മറെച്ചുകൊൾകയും നിങ്ങളുടെ മരിച്ചവരുടെ ആത്മാക്കളെ ആശ്വസിപ്പിക്കയും തന്റെ മണവറയിലെക്ക അവരെ പ്രവെശിപ്പിക്കയും തന്നെ സ്നേഹിച്ചു തന്റെ കല്പനകളെ ആചരിച്ചിട്ടുള്ള സകല നീതിമാന്മാരോടും പുണ്യവാന്മാരോടും കൂടെ അബ്രഹാമിന്റെ മടികളിൽ അവരെ ഇരുത്തുകയും ചെയ്യുമാറാകട്ടെ. എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ ലോകാരംഭം മുതൽ നിങ്ങൾക്ക ഒരുക്കപ്പെട്ടിരിക്കുന്ന രാജ്യം വന്ന അവകാശിച്ചുകൊൾവീൻ എന്ന വലത്തു ഭാഗത്തുള്ളവരൊട പറയുന്ന സന്തൊഷ ശബ്ദം കേൾക്കുന്നതിന തന്റെ അനുഗ്രഹങ്ങൾ മൂലം നിങ്ങളെ യോഗ്യന്മാരാക്കി തീൎക്കുമാറാകട്ടെ. അതു ദൈവമാതാവിന്റെയും സകല പരിശുദ്ധ സഹദേന്മാരുടെയും ശു: മാർ തോമ്മാ ശ്ലീഹായുടെയും പ്രാൎത്ഥനകളാൽ തന്നെ ആമ്മീൻ.

൧൦൩൦- ൧൮൫൪- തുലാമാസം ൨൫-നു-
കുക്കുമാടയറായിൽ നിന്നും.

---

## ബാബിലോൻ പട്ടണം

നിനിവെ പട്ടണത്തിന്റെ പൂൎവ്വചരിത്രവും തല്ക്കാലാവസ്ഥയും മുമ്പിൽ പ്രസ്താവിച്ചിരുന്നതിൽ ബാബിലോൻ പ്രായത്തിൽ നിനിവെയെക്കാൾ മൂത്തതാണെന്ന പറഞ്ഞിരുന്നുവല്ലൊ. എന്നാൽ ബാബിലൊൻ ഒരു മഹാരാജ്യമായി പ്രകാശിച്ചതും ശക്തിപ്രാപിച്ചതും നശിച്ചതും നിനിവെയ്ക്കു പിമ്പായിരുന്നു.

ബാബിലോൻ സ്ഥാപിച്ചതു "യഹോവായുടെ മുമ്പാകെ ശക്തിയുള്ള നായാട്ടുകാരനായിരുന്ന" നിമ്രോദിനാൽ ആയിരുന്നു എന്ന മോശ സാക്ഷിക്കുന്നു. (ആദ്യ- ൧൦- ൧൦) ഇത്ര പുരാതനമായി സ്ഥാപിക്കപ്പെട്ട വളരെ വളരെ കാലത്തേക്ക അതിന്റെ ചരിത്രം അറിഞ്ഞുകൂടാ. ചരിത്രക്കാൎക്ക പ്രസ്താവയോഗ്യമായ ഒരു വിഷയമായിതീൎന്നതു വളരെ പിൻകാലത്തായിരിക്കാം.

എന്നാൽ ഈ പട്ടണം സ്ഥാപിച്ചിട്ട വളരെകാലം ചെല്ലുന്നതിന മുമ്പെ ഇവിടെ ഏറ്റവും ഉയൎന്ന ഒരു മഹാഗോപുരം പണിയണമെന്ന ആലോചനയുണ്ടായി. "നാം പോയി നമുക്ക ഒരു പട്ടണവും ആകാശത്തോളം എത്തുന്ന ഒരു ഗോപുരവും പണിയാം" എന്നാണ അതിന്റെ സൂചകന്മാർ ആലോചിച്ചതു. (ആദ്യ- ൧൧- ൪) വേറൊരു ജലപ്രളയംകൊണ്ട നാശം ഭവിക്കാതിരിപ്പാൻ വേണ്ടി ഇങ്ങനെ ആലോചിച്ചതാണെന്ന സാധാരണ വിശ്വസിച്ചു വരുന്നു. ഇപ്രകാരമായിരുന്നെങ്കിൽ അതിന ഏറ്റവും ഒരു ഉയൎന്നസ്ഥലം തിരഞ്ഞെടുത്തു ചെയ്യേണ്ടിയിരുന്നു. ബാബിലോൻ പണിയപ്പെട്ടതു എവ്ഫ്രാത്തേസ നദിതീരത്തു താണ ഒരു സമഭൂമിയിലത്രെയായിരുന്നു. എന്നാൽ അവരുടെ ഉദ്ദേശം "നാം ഭൂമിയുടെ മുഖത്തു ചിതറാതിരിപ്പാൻ വേണ്ടി നമുക്കു ഒരു പേരിനെ സമ്പാദിക്കാം" എന്നായിരുന്നു. (ആദ്യ. ൧൧- ൪)

ഇതു ദൈവത്തിന്റെ ഉദ്ദേശത്തിന വിപരീതമായിരുന്നു. മനുഷ്യർ വൎദ്ധിച്ചു പെരുകി ഭൂമിയിൽ നിറയണമെന്നായിരുന്നു തന്റെ താല്പൎയ്യം. (ആദ്യ-൧. ൨൮) അതുകൊണ്ടു മനുഷ്യ മക്കളുടെ ഈ വിപരീത ഉദ്ദേശത്തെ തോല്പിക്കുന്നതിന വേണ്ടി അതേവരെ ഏകമായിരുന്ന ഭാഷയെ താൻ പിണക്കി ഒരുത്തൻ പറഞ്ഞാൽ മറ്റൊരുത്തന ഗ്രഹിപ്പാൻ പാടില്ലാത്തവണ്ണം ചിതറിച്ചു കളഞ്ഞു.

ഇത്രത്തോളം ബാബിലോന്റെ പൂൎവ്വ ചരിത്രം വേദത്തിൽ കാണുന്നു. ഭാഷാ പണ്ഡിതന്മാരായ മഹാന്മാർ ലോകത്തിലുള്ള നാനാ ഭാഷകളുടെയും ഉത്ഭവത്തെക്കുറിച്ചു ചെയ്തിട്ടുള്ള പരിശോധനയിൽ ഭാഷകൾ എല്ലാം ഒരു മൂലത്തിൽ നിന്ന ഉത്ഭ

പിച്ചിരിക്കുന്നു എന്നു ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടിരിക്കുന്നു. ഇപ്പോൾ ഭൂമിയിൽ അവസാനമില്ലാത്തവണ്ണം ഭാഷകൾ ഉണ്ടെങ്കിലും ഒരു പൂർവ്വകാലത്തു ലോകത്തിൽ ഏകഭാഷ മാത്രമായിരുന്നു എന്നും മററുള്ളവയെല്ലാം അതിൽ നിന്നു മുളച്ചിരിക്കുന്നു എന്നും ശാസ്ത്രപരിശോധനയിൽ വിദ്വാന്മാർ തീർച്ചപ്പെടുത്തിയിരിക്കുന്ന അഭിപ്രായം ബാബിലോനെ സംബന്ധിച്ച വേദം സാക്ഷിക്കുന്ന സംഭവത്തെ സ്ഥിരപ്പെടുത്തുന്നു. ഇതുകൂടാതെ ബാബിലോനിൽ ചില ഭാഗങ്ങൾ കുഴിച്ചു ചെന്നപ്പോൾ പഴയ ഗോപുര ശിഷ്ടത്തിന്റെ ഒരംശം കണ്ടുപിടിച്ചു എന്നും അതിൽ നെബുകദ്നേസർ രാജാവിന്റെ കാലത്തെ രേഖ കണ്ടുകിട്ടിയിരിക്കുന്നു എന്നും കാണുന്നു. ഇതു നെബുകദ്നേസർ രാജാവു തന്റെ ഒരു ദേവനായ മെറൊദാക്ക നെബോയോടു പറയുന്ന ഒരു പ്രാർത്ഥനയാണ. അതിലെ വാചകം എന്തെന്നാൽ- "മുമ്പിൽ ഒരു രാജാവു ഇതിനെ പണിയിച്ചു. അവൻ അതിന്റെ ശിരസ്സിനെ പൂർത്തീകരിച്ചില്ല. എന്തെന്നാൽ വളരെക്കാലമായി ജനങ്ങൾ തങ്ങളുടെ വചനങ്ങളെ ഉച്ചരിക്കുന്നതിൽ ക്രമക്കേടുകൊണ്ടു അതിനെ ഉപേക്ഷിച്ചു കളഞ്ഞു. അതു മുതൽ ഭൂകമ്പവും ഇടിയും അതിന്റെ ഇഷ്ടികകളെ ഇളക്കി. വലിയ കർത്താവായ മെറോദാക്ക്, ഈ കെട്ടിടത്തെ നന്നാക്കുവാൻ എന്നെ ഉദ്യോഗിപ്പിച്ചു. ഞാൻ സ്ഥലം മാററിയില്ല. അടിസ്ഥാനക്കല്ലിനെ ഞാൻ ഭേദപ്പെടുത്തിയുമില്ല...." ഇതു ഭാഷാപിണക്കം യഥാർത്ഥമാണെന്നുള്ളതിനു ഒരു തെളിവാകുന്നു.

പിൻകാലത്തെ ഈ പട്ടണത്തിന്റെ ചരിത്രം നല്ല അറിവില്ല. സെമിറാമിസ എന്നൊരു റാണി വളരെ ത്രാണിയോടു കൂടെ ഇവിടെ ഭരിച്ചു എന്നും അവൾ ൨൦ ലക്ഷം കൂലിക്കാരെ വച്ചു പട്ടണത്തെ പണിയിച്ചു എന്നും ഇവൾ ആഫ്രിക്കായിലും ഇന്ത്യായുടെ അതിരു വരെയും യുദ്ധം നടത്തി എന്നും ഇന്ത്യായിൽ വച്ചു തോററു പിന്നോക്കം പോയി എന്നും ചരിത്രം ഉണ്ടു. ഇവളുടെശേഷം ബാബിലോൻ നിനുവയ്ക്കു കീഴ്പെട്ടു മൌനത്തിൽ ഇരുന്നിരുന്നു. നിനുവയ്ക്കു ക്ഷയം തട്ടിയപ്പോൾ ബാബിലോൻ മത്സരിച്ചു നിനുവയെ നശിപ്പിക്കയും കിഴക്കെ ദേശത്തു പ്രധാനമഹാരാജ്യമായി തീരുകയും ചെയ്തു. ബാബിലോൻ മഹാരാജ്യത്തെ പരമോന്നതിയിൽ വരുത്തിയതു നെബുകദ്നേസർ രാജാവായിരുന്നു. യുദ്ധത്തിൽ ഇവൻ മഹാ പരാക്രമിയായിരുന്നു. സൂറിയാ, പലസ്തീൻ, തൂർ, ഫെനിക്യാ, ഈജിപ്തു എന്നീ രാജ്യങ്ങൾ ഇവനു കീഴ്പെട്ടു. യഹൂദായെ അടിമയാക്കി. നിനുവ അതിന്റെ പരമ ഉന്നതിയിൽ ബാബിലോന്റെ മഹത്വത്തോടു സമമായിരുന്നില്ല. പുരാണ ചരിത്ര കർത്താവായ ഹെറൊദൊത്തസ ഈ പട്ടണത്തിന്റെ വിവരണം പറഞ്ഞിരിക്കുന്നതിൽ ഇതു സമചതുരമായിരുന്നു എന്നും ഓരോ വശത്തെ കോട്ടയ്ക്കു ൧൪ മൈൽ നീളമുണ്ടായിരുന്നു എന്നും കാണുന്നു. എവുപ്രാത്തേസ നദിയുടെ ഇരുകരയിലും കൂടിയായിരുന്നു പട്ടണം സ്ഥാപിക്കപ്പെട്ടിരുന്നതു. നദി നടുവിൽ കൂടി ഒഴുകിയിരുന്നു. കോട്ട മൂന്നു വണ്ടി നിരന്നു ഓടുവാൻ തക്കവണ്ണം വീതിയുള്ളതായിരുന്നു. കോട്ടമേൽ അവിടവിടെ ഗോപുരങ്ങളും ഉണ്ടായിരുന്നു. കോട്ടയ്ക്കു ചുററും വലിയ കിടങ്ങുണ്ടാക്കി അതു ആഴമുള്ള ഒരു നീർച്ചാലാക്കിയിരുന്നു. പട്ടണത്തിന്റെ ഉള്ളിലും നദീതീരത്തു ഇരുകരയിലും ഓരോ കോട്ട കെട്ടിയിരുന്നു. പട്ടണത്തിന്റെ അതിവിസ്താരം മൂലം കോട്ടയ്ക്കകത്തു തന്നെ കൃഷിക്കു വേണ്ട സ്ഥലങ്ങൾ ഉണ്ടായിരുന്നതിനാൽ യുദ്ധകാലത്തു ശത്രുവിന്റെ നിരോധം ഉണ്ടാകുമ്പൊഴും ക്ഷാമം കൂടാതെ കഴിച്ചുകൂട്ടുവാൻ തരമുണ്ടായിരുന്നു. നദിയ്ക്കു അക്കരയും ഇക്കരയും ഓരോ വലിയ കൊട്ടാരങ്ങൾ ഉണ്ടായിരുന്നു. ഒരു വലിയ പാലം ഇവയെ തമ്മിൽ ബന്ധിപ്പിച്ചിരുന്നു. കിഴക്കെതീരത്തു കുറെ ദൂരെ നെബുകദ്നേസർതന്നെ പണിയിച്ച വേറൊരു വലിയ കൊട്ടാരമുണ്ടായിരുന്നു. മഹാരാജ്യത്തിന്റെ ധനം മുഴുവൻ ഈ കൊട്ടാരത്തിന്റെ അലങ്കാരത്തിനു വേണ്ടി ചിലവു ചെയ്തു എന്നു പറയുമ്പോൾ അതിന്റെ കേമത്വം ഒട്ടു ഊഹിക്കാമെല്ലോ. ഇതിനോടു ചേർത്തു ഒരു തൂക്കുതോട്ടം ഉണ്ടായിരുന്നു. ലോകത്തിലെ ഏഴു വലിയ അതിശയങ്ങൾ എന്നു ഗണിക്കപ്പെടുന്നവയിൽ ഒന്നാണ ഈ തോട്ടം. ഇതിൽ വലിയ വൃക്ഷങ്ങളും ചെടികളും പൂത്തോട്ടങ്ങളും എന്നുവേണ്ടാ അലങ്കാരമായ സകലവിധ സസ്യാദികളും വളർത്തിയിരുന്നു. അതിനെ നനയ്ക്കുവാൻ നദിയിൽനിന്നു വലിയ സൂത്രങ്ങളും വച്ചിരുന്നു.

ബെൽ എന്ന ദേവന്റെ ക്ഷേത്രം ബാബിലോനിലെ വേറൊരു വലിയ കെട്ടിടമായിരുന്നു. ഇതു എട്ടു നിലയുള്ള ഒരു ചതുരഗോപുരം തന്നെ. ഏററവും ഉയർന്ന ഗോപുരം ദേവന്റെ വാസസ്ഥലമായി വിചാരിക്കപ്പെട്ടിരുന്നു, അതിൽ ദേവന്റെ ശ

യനത്തിനു ഒരു സ്വൎണ്ണകട്ടിലും മേശയും വെക്കപ്പെട്ടിരുന്നു എങ്കിലും ബിംബം ഇല്ലായിരുന്നു. താഴത്തെനിലയിൽ ഒരുവിഗ്രഹം സ്ഥാപിക്കപ്പെട്ടിരുന്നു ആചാൎയ്യന്മാൎക്കല്ലാതെ ആൎക്കും ഈമുറിയിൽ പ്രവെശിപ്പാൻ സ്വാതന്ത്ര്യ ഇല്ല. ഇവരൊ ആരാധനക്കായിട്ടുള്ള സകലവിധ ദുൎമ്മാൎഗ്ഗങ്ങൾക്കുമായി ഈ ശുദ്ധസ്ഥലം ഉപയൊഗിച്ചുവന്നിരുന്നു.

മുമ്പിൽപറഞ്ഞ പ്രധാന അരമനയെസംബന്ധിച്ച ഒരുഭയങ്കരമായ സംഭവം ഉണ്ടായവിവരം ദാനിയെൽ എഴുതിയിരിക്കുന്നു. നെബുകദനെസർ ഈ പ്രധാന രാജമന്ദിരത്തിൽ നടക്കുമ്പൊൾ "ഇതാ ഞാൻ എന്റെ അധികാരത്തിന്റെ ശക്തിയാൽ രാജ്യത്തിലെ ഭവനത്തിനായിട്ടും എന്റെ മഹത്വത്തിന്റെ ബഹുമാനത്തിനായിട്ടും പണിയിച്ചിട്ടുള്ള വലിയ ബാബിലൊൻ അല്ലയൊ" എന്നു പ്രശംസയായി സംസാരിച്ചു. ഉടൻ "രാജ്യം നിന്നിൽ നിന്നു വിട്ടുമാറി; അവർ നിന്നെ മനുഷ്യരിൽ നിന്നു ഓടിച്ചു നിന്റെ വാസം മൃഗങ്ങളൊടുകൂടെയാക്കു"മെന്നു സ്വൎഗ്ഗത്തിൽ നിന്നു ഒരുശബ്ദം ഉണ്ടായി. ഇപ്രകാരംഏഴുവൎഷത്തെക്കു ഈ ചക്രവൎത്തി ഭ്രാന്തുപിടിച്ചുകാട്ടുകളിൽമൃഗങ്ങളൊടുകൂടിവസിക്കയുംപുല്ലുതിന്നുകയും ചെയ്തു. നെബുകദനെസറിന്റെ ചിത്തഭ്രമത്തെ ഏകദേശം സൂചിപ്പിക്കുന്ന ഒരുലെഖ്യം ബാബിലൊനിൽനിന്നു കണ്ടുകിട്ടിയിട്ടുണ്ടു. നെബുകദനെസർ തന്റെപാപത്തിൽനിന്നു വിട്ടുമാറുവാൻവെണ്ടി ഈ സംഭവത്തിനുമുമ്പുതന്നെ ദൈവം ഒരുസ്വപ്നം അറിയിക്കയും ദാനിയെൽ അതിന്റെ പൊരുൾ അറിയിക്കയും അനുതാപത്തിന്റെ ഉപദെശത്തിൽ ഗുണദൊഷിക്കയും ചെയ്തിട്ടുണ്ടായിരുന്നു. തല്ക്കാലാനുതാപം അപ്പൊൾ ഉണ്ടായി എങ്കിലും അതുനിലനിന്നില്ല. അതുകൊണ്ടാണ ഇപ്രകാരം ഇവനെ ശിക്ഷിച്ചതു.

ബാബിലൊൻകാരുടെ പ്രധാന പാപങ്ങൾ നിഗളം, കാമം, വിഗ്രഹാരാധന, ക്രൂരത ഇവയായിരുന്നു ദയസ്വഭാവം അവരിൽ അശെഷം ഇല്ലായിരുന്നു. നെബുകദനെസർ യെഹൂദായെയും യെറുശലേമിനെയും ദേവാലയത്തെയും നശിപ്പിച്ചു. ദൈവ ഉപകരണങ്ങളെ കൊണ്ടുപൊയി. യെഹൂദന്മാരെ അടിമയാക്കുകയുംചെയ്തു. യെഹൂദായുടെപാപംനിമിത്തം ദൈവം ഇപ്രകാരം അവരെശിക്ഷിച്ചു എങ്കിലും ബാബിലൊൻ അവരൊടു ദയകാണിക്കാതെ ക്രൂരത പ്രവൃത്തിച്ചതു ബാബിലൊന്റെ മേൽ ഒരു പാപവും ശാപവുമായി എണ്ണപ്പെട്ടു (ഏശാ. ൪൭. ൬) ഇതുനിമിത്തം ആമഹാരാജ്യം നിലനിന്നില്ല. അതിന്റെ ഉയൎച്ചയും വീഴ്ചയും അല്പനാളിനുള്ളിൽ സംഭവിച്ചതിനാൽ അതിനെ മിന്നലിനൊടു സദൃശപ്പെടുത്തിയിരിക്കുന്നു. അതിന്റെ നാശത്തെക്കുറിച്ചു ഏശായാ, യെറമിയാ എന്നീ നിബിയന്മാർ സ്പഷ്ടമായി മുൻകൂട്ടി അറിയിച്ചു. (യെറ. ൫൦. ൩൭, ൩൮. ൫൧ ൧൧. ൨൭. ഏശാ. ൧൩ ൧൪. ൧൯. ൨൨, ൨൧ ൪൫. ൨)

ഏശായാ പറയുന്നതു: "ഞാൻ മെദയാക്കാരെ അവൎക്കു വിരൊധമായി ഉത്സാഹിപ്പിക്കും അവർ വെള്ളിയെ പ്രമാണിക്കയില്ല. പൊന്നിൽ അവർ ഇഷ്ടപ്പെടുകയുമില്ല. അവരുടെ വില്ലുകൾ ബാല്യക്കാരെ ചതച്ചുനുറുക്കും. അവൎക്കു ഗൎഭപാത്രത്തിലെ ഫലത്തൊടു ദയയുണ്ടാകയില്ല. അവരുടെകണ്ണു പൈതങ്ങളൊടുക്ഷമിക്കയില്ല. ബാബെൽ സൊദൊമും ഗൊമൊറായും മറിച്ചകളഞ്ഞതുപൊലെ ആയിതീരും. അതിൽ ഒരു നാളും കുടിപാൎക്കപ്പെടുകയില്ല. അറബികൾ അവിടെകൂടാരംഅടിക്കയും ഇടയന്മാർ അവിടെ തൊഴുത്തുവെക്കയും ചെയ്കയില്ല. വനത്തിലെ മൃഗങ്ങൾ അവിടെ വസിക്കും. അവരുടെ ഭവനങ്ങൾ ഭീഷണജന്തുക്കൾകൊണ്ടു നിറഞ്ഞിരിക്കും. മൂങ്ങാകൾഅവിടെ വസിക്കും. പിശാചുകൾഅവിടെ തുള്ളും. ദ്വീപുകളിലെ കാട്ടുമൃഗങ്ങൾ അവരുടെ ശൂന്യഭവനങ്ങളിലും മഹാസൎപ്പങ്ങൾ ഭംഗിയുള്ള രാജധാനികളിലും കൂവും. അതിന്റെ കാലം അടുത്തിരിക്കുന്നു. അതിന്റെ നാളുകൾ താമസിക്കയുമില്ല. ഏലാമെ കരെറി പൊക. മാദായെ നിരൊധിച്ചുകൊള്ളുക."

യെറമിയാ പറയുന്നതു; "യെഹൊവാ മേദക്കാരുടെ രാജാക്കന്മാരുടെ ആത്മാക്കളെ ഉണൎത്തി. എന്തെന്നാൽ അവന്റെവിചാരം ബാബെലിനുവിരൊധമായി അതിനെ നശിപ്പിപ്പാൻ ആകുന്നു....ജാതികളുടെ ഇടയിൽ കാഹളമൂതുവിൻ അരാറാത്ത മിന്നി അഷ്കനാസ എന്നരാജ്യങ്ങളെ അവൾക്കുവിരൊധമായി വിളിപ്പിൻ."

ഏലാ (പാൎസിയാ)മും മെദയായും എന്നീ രണ്ടുരാജ്യങ്ങൾ ഒത്തുകൂടുമെന്നു ഇതിൽനിന്നുവരുന്നു. പുരജാതികളായിരുന്ന പൂൎവ്വ ചരിത്രക്കാർപറയുന്നതു മെദയാക്കാരും പാൎസിയാക്കാരും കൂടിയൊജിച്ചു ഒരുകമാന്റെ ആജ്ഞയിൻകീഴ യുദ്ധംനടത്തി എന്നാകുന്നു. മെദയാക്കാർ പൊന്നിനെയും വെള്ളിയെയും നിസ്സാരമാക്കും എന്നുദീൎഘദൎശിപറയുന്നു. ദീൎഘദൎശനംഅറിഞ്ഞിട്ടില്ലാത്ത ക്സെനഫൊൻ എന്നചരിത്രകൎത്താവു മെദയാക്കാരുടെ സ്വഭാവങ്ങളെ വൎണ്ണിച്ചിരിക്കുന്നതിൽ ഈവിവരം സ്പഷ്ടമായും ആ

ശ്ചര്യമായും പ്രസ്താവിച്ചിരിക്കുന്നു. അതുമാത്രവുമല്ല അറാറാത്ത മിനി മുതലായ രാജ്യങ്ങളിൽനിന്നുകൂടെ ഈ യുദ്ധത്തിൽ പട്ടാളം വന്നിട്ടുണ്ടായിരുന്നു എന്നും ചരിത്രസാക്ഷിയുണ്ടു.

തുടരും.

## ക്ഷാമം.

ഇൻഡ്യാ മഹാരാജ്യത്തിന്റെ ഉത്തരഭാഗങ്ങളിൽ ഭയങ്കരമായ ക്ഷാമം പിടിപെട്ടിരിക്കുന്ന വിവരം ഇതിന്നു മുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അതിന്നു ഇതേവരെ അടക്കം വന്നിട്ടില്ല. ഭൂമിയുടെ നാനാ ഭാഗങ്ങളിൽ നിന്നും ദ്രവ്യശേഖരം ചെയ്തു ക്ഷാമനിവാരണത്തിനായി ഇൻഡ്യായിലേക്കു അയക്കപ്പെടുന്നുണ്ടു. ഗവൎമ്മെണ്ടിന്റെ സംരക്ഷണയിൽതന്നെ ഇരുന്നു ലക്ഷോലക്ഷം ജനങ്ങൾ പരസഹായത്താൽ പോററപ്പെടുന്നു. ഇതിനിടയിൽ നമ്മുടെ നാട്ടിലും ക്ഷാമം ഒരുവിധം കഠിനതരമായി വൎദ്ധിച്ചിരിക്കുന്നു. പുഞ്ചകൃഷി സംസ്ഥാനം നീളെ മട്ടപ്പായിരുന്നതിന്നു പുറമെ ഈയാണ്ടത്തെ വെള്ളപ്പൊക്കത്താൽ വിരിപ്പുകൃഷിക്കും കരിമ്പു മുതലായ ദേഹണ്ഡങ്ങൾക്കും അസാമാന്യനാശം നേരിട്ടിരിക്കുന്നു. മലകൃഷിയുടെ ഒരു അംശമാത്രമെ ഇനി ശേഷിപ്പുള്ളു. ചിങ്ങമാസത്തിൽ മഴയില്ലാതിരുന്നാൽ അതും നാസ്തിയായെന്നു വരാം.

തൽക്കാലാവസ്ഥമാത്രം വിചാരിച്ചാൽ ദിവസം ഒരു പ്രാവശ്യമെങ്കിലും വല്ലതും ഭക്ഷിപ്പാൻ കിട്ടാതെ വലയുന്ന സാധുക്കളുടെ സംഖ്യയ്ക്കു കണക്കില്ല. നെല്ലിന്നു മാത്രമല്ല സകലവിധ ഭോജനസാധനങ്ങൾക്കും പതിവിൽ ഇരട്ടിയും അധികവും വിലയായിരിക്കുന്നു. ഉൾനാടുകളിൽ വിലയ്ക്കു വാങ്ങിപ്പാൻപോലും ധാന്യം കിട്ടുന്നില്ല. ധാന്യം ഉള്ളവർ വില കൂട്ടുവാൻവേണ്ടി വിൽക്കാതെയിരിക്കുന്നു. ചില സ്ഥലങ്ങളിൽ വൃക്ഷങ്ങളുടെ ഇലകൾ പറിച്ചു ഭക്ഷിക്കുന്നതായി കേൾവിയുണ്ടു. ഉപ്പുപോലും ചേൎക്കാതെ കടപ്പനപ്പൊടി പച്ചവെള്ളത്തിൽ കുറുക്കി ഉണ്ടാക്കുന്ന കഞ്ഞി ഇപ്പോൾ പാൽപ്പായസത്തെക്കാൾ വിലമതിക്കത്തക്കതായിതീൎന്നിരിക്കുന്നു. ക്ഷാമത്തോടുകൂടി വസന്തയും അവിടവിടെ വ്യാപിച്ചിരിക്കുന്നതായി അറിയുന്നു. ബൊമ്പായി മുതലായ സ്ഥലങ്ങളിൽ പ്ലേഗ എന്നൊരു പുതിയതരം വ്യാധി ലക്ഷോലക്ഷം ജനങ്ങളെ നശിപ്പിക്കുന്ന വിവരം അറിയാത്തവർ ആരും ഉണ്ടായിരിക്കയില്ല. ഈ നാട്ടിൽ വിഷൂചിക പല സ്ഥലങ്ങളിലും ശല്യം ചെയ്തുവരുന്നുണ്ടു.

അതിനാൽ കാലാവസ്ഥ ആകപ്പാടെ ആലോചിച്ചാൽ മനുഷ്യരുടെ പാപം നിമിത്തം ദൈവത്തിങ്കൽ നിന്നു കോപം ഇറങ്ങിയിരിക്കുന്ന ഒരു കാലമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. സഹിക്കാൻ പാടില്ലാത്തവണ്ണം മനുഷ്യർ പാപം ചെയ്യുമ്പോൾ ക്ഷാമവും വസന്തയും ശിക്ഷയായി ദൈവം അയച്ചിട്ടുള്ളതിന്നു അനേകം ലക്ഷ്യങ്ങൾ വേദത്തിൽ ഉണ്ടു. ഇസ്രായേൽ വനത്തിൽവച്ചു പാപം ചെയ്തതിനാൽ എത്ര പ്രാവശ്യം വസന്തകളാൽ അവർ ശിക്ഷിക്കപ്പെട്ടു. ദാവീദു ജനത്തെ എണ്ണി ദൈവത്തെ കോപിപ്പിച്ചപ്പോൾ ദീൎഘദൎശിയായ നാഥാൻ ദൈ

ദൈവനിയോഗപ്രകാരം അറിയിച്ച ശിക്ഷ മൂന്നുവർഷത്തെ ക്ഷാമമൊ മൂന്നുമാസത്തെ യുദ്ധമൊ മൂന്നുദിവസത്തെ വസന്തയൊ ആയിരുന്നു. ദാവീദു വസന്തയെ സ്വീകരിച്ചു എന്നും നാം വായിക്കുന്നു.

യഥാർത്ഥത്തിൽ ദൈവഭക്തന്മാരായിരിക്കുന്നവരേയും ഭക്തവേഷം നടിക്കുന്നവരേയും വേർതിരിക്കുന്നതിനുള്ള ഒരു പരീക്ഷ ഇതാ വന്നിരിക്കുന്നു. "സുറിയാനിസഭയെല്ലാം മൂഢതയാണു, ഞാൻ അതിനെ ഉപേക്ഷിച്ചു ദൈവവചനത്തിന്റെ നിർമ്മലഉപദേശപ്രകാരം നവീകരണത്തിൽ ജീവിക്കുന്നു" എന്നു പറഞ്ഞു ചിലരും "ഞാൻ രക്ഷപെട്ടിരിക്കുന്നു, ഡേവീഡു വന്നതിനുപിന്നെ പാപം ഞാൻ അശേഷം ചെയ്യുന്നില്ല" എന്നു പറഞ്ഞു വേറെ ചിലരും "ഞാൻ പഴയ വിശ്വാസത്തിന്മേലും അപ്പൊസ്തൊല അടിസ്ഥാനത്തിന്മേലും ഉറച്ചു നില്ക്കുന്നു, ബാവായുടെ കല്പനപ്രകാരം തന്നെ നടക്കുന്നു, അമ്പതുനോമ്പിൽ മുഴുവൻ ഒരുനേരം നിന്നു" എന്നിങ്ങനെ പറഞ്ഞു വേറെ ചിലരും "ഇവർ എല്ലാം തെറ്റിയിരിക്കുന്നു, ഞാൻ നിർമ്മലസഭയായ പ്രൊട്ടസ്റ്റാണ്ടു ഉപദേശത്തിൽ സത്യ വഴിയിൽ ജീവിക്കുന്നു" എന്നു വേറൊരു കൂട്ടരും "അയ്യൊ ഇവരെല്ലാം നശിച്ചുപോകുന്നല്ലൊ, ശുദ്ധപത്രോസിന്റെ നേരെയുള്ള സിംഹാസനവും താക്കോലും പിടിച്ചിരിക്കുന്ന മാർപാപ്പായ്ക്കു കീഴ്പ്പെട്ടിരിക്കുന്നതിനാൽ ഇനിക്കു രക്ഷ കിട്ടുന്നതിനു ഒരു സംശയവുമില്ല" എന്നു പറഞ്ഞു വേറൊരു വർഗ്ഗക്കാരും ഓരൊ വിധത്തിൽ സ്വയനീതിയിൽ ആശ്രയിക്കുന്നുണ്ടു. ഞാൻ വിശന്നിരുന്നു ഇനിക്കു നിങ്ങൾ ഭക്ഷണം തന്നൊ, ഞാൻ ദാഹിച്ചിരുന്നു എന്നെ നിങ്ങൾ കുടിപ്പിച്ചൊ, ഞാൻ രോഗിയായിരുന്നു എന്നെ നിങ്ങൾ വന്നുകണ്ടൊ എന്നിപ്രകാരം അവസാനദിവസം കല്പിക്കുമ്പോൾ "ഉവ്വ കർത്താവെ" എന്നു ചങ്കുതുറന്നു പറവാൻ ധൈര്യമുള്ളവർ ഇവരിൽ എത്ര അപൂർവ്വമായിരിക്കുമെന്നു പറയണമെന്നില്ല. ഇതുപോലെയുള്ള സന്ദർഭത്തിൽ മടിശ്ശീലയുടെ തുമ്പു മുറുക്കി കെട്ടുകയും കള്ളപ്പുരകളെ പൂട്ടിമുദ്രവെയ്ക്കുകയും ചെയ്യുന്നവർ എത്ര നിർമ്മലസഭയിൽ നിന്നാലും എത്ര പാപ്പാമാരുടെയും ബാവാന്മാരുടെയും കീഴിൽ നിന്നാലും എത്ര രക്ഷപെട്ടാലും എത്ര സുവിശേഷം വായിച്ചിരുന്നാലും എത്ര നോമ്പു നോറ്റാലും "ദുഷ്ടന്മാരെ പിശാചിനും അവന്റെ സഖിമാർക്കും ഒരുക്കിയിരിക്കുന്ന അഗ്നിനരകത്തെ അവകാശിച്ചുകൊള്ളുവിൻ" എന്നുള്ള വ്യസനകരമായ ശബ്ദം കേൾക്കേണ്ടി വരും.

അതിനാൽ പ്രിയമുള്ള വായനക്കാരെ ദൈവകോപം നമ്മിൽനിന്നും നമ്മുടെ നാട്ടിൽനിന്നും നീങ്ങിപ്പോകുവാനായി നിങ്ങൾ സ്വയനീതിയിൽ ആശ്രയിക്കാതെ വിനയപ്പെടുവിൻ. നിനുവക്കാരെപ്പോലെ ചാക്കുശീലയിലും വെണ്ണീറിലും അനുതപിച്ചു ഉപവസിപ്പിൻ. നിങ്ങളുടെ സമസൃഷ്ടികളായ അഗതികളെ പോറ്റുവാൻ നിങ്ങളുടെ ധനങ്ങളെ വ്യയം ചെയ്യീൻ. മാംസം ഭക്ഷിക്കുന്നവൻ പച്ചക്കറികളെക്കൂട്ടികൊണ്ടു മാംസത്തിന്റെ വില ദരിദ്രനു കൊടുക്കട്ടെ. രണ്ടു വസ്ത്രം ഉള്ളവൻ ഒന്നുമില്ലാത്തവനു ഒന്നു കൊടുക്കട്ടെ.

---

### നമ്മുടെ മത തീഷ്ണത.

ഈ ലോകത്തിൽ യാതൊരുത്തനെങ്കിലും ചെയ്യുന്ന പ്രവൃത്തിയുടെ ഫലം തത്സംബന്ധമായി അവനുള്ള തീഷ്ണതയെയൊ ഉദാസീനതയെയൊ അനുസരിച്ചിരിക്കുമെന്നുള്ളത് ഒരു സാധാരണമായ സത്യമാണ്. ഈ സത്യം മലങ്കര യാക്കോബായ സുറിയാനിക്കാരായ നമ്മെയും സംബന്ധിച്ചിട്ടുള്ളതാണെന്നുള്ളതും ഒരു നിർവിവാദമായ സംഗതി തന്നെ. സഭയുടെ വൃദ്ധിക്ഷയങ്ങൾക്കു ഒക്കയും കാരണം നാം തന്നെയാണ് സഭ സൎവ്വദാ അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടിരിക്കണമെന്നുള്ള സഭാംഗങ്ങളായ നമ്മുടെ ആഗ്രഹം സാഫല്യപ്പെടുന്നതിനു ആവശ്യപ്പെട്ട ഒരു സംഗതിയാണ് മതതീഷ്ണത. ഇതു സംബന്ധിച്ചു ഇപ്പോൾ സാധാരണ ആളുകളിൽ പലരുടെയും അഭിപ്രായങ്ങൾ നിഷേധിക്കതക്കതു തന്നെ. മററു മതങ്ങളെ അനാവശ്യമായി ദൂഷിക്കയും ലഹളക്കൂട്ടുകയും മററും ചെയ്യുന്നത് മതതീഷ്ണതയാണെന്നു നമ്മുടെ സഭയിൽ ഒരുവക ആളുകൾ ധരിച്ചുവശായിട്ടുണ്ടു ഇതു കേവലം മതഭ്രാന്ത് എന്നല്ലാതെ ഒരിക്കലും മതതീഷ്ണതയെന്നു പറവാൻ പാടില്ലാ. ഈവകകൊണ്ടു സഭക്കു ഹാനിയല്ലാതെ അഭിവൃദ്ധി ഉണ്ടാകുന്നതല്ലാ സഭയുടെ അഭിവൃദ്ധിക്കു ആസ്പദങ്ങളായ സംഗതികളെ നിൎവിഘ്നമായി പ്രവൃത്തിക്കുന്നതിനാണ് മതതീഷ്ണതയെന്നു വ്യവഹരിക്കുന്നതു. ഈ സാക്ഷാൽ മതതീഷ്ണത സഭാംഗങ്ങളിൽ യാവൎക്കും ഉള്ളപക്ഷം സഭയുടെ സ്ഥിതി വളരെ സന്തോഷകരമായിരിക്കുന്നതാണ്. അച്ചന്മാൎക്കും മെത്രാച്ചന്മാൎക്കും മാത്രമെ സഭയെ സംബന്ധിച്ച ചുമതലയുള്ളു. അൽമെനികൾക്കു സഭാസംബന്ധമായ സംഗതികളിൽ തലയിടുവാൻ എന്തു കാൎയ്യമാണുള്ളതു എന്നിങ്ങനെയുള്ള ഒരുവക അഭിപ്രായക്കാർ നമ്മുടെ സഭയിൽ ഒട്ടുവളരെ ഉണ്ടു പക്ഷെ ഇതു അവയവങ്ങൾ വയറിനോടു പിണങ്ങുന്നതുപോലെ മാത്രമെ ഉള്ളു. ഒരു യന്ത്രത്തിൽപെട്ട എല്ലാ സാമാനങ്ങൾക്കും പ്രവൃത്തിച്ചുകൊണ്ടിരിക്കണമെന്ന നിൎബ്ബന്ധം ഉള്ളതുപോലെ സഭായന്ത്രത്തിന്റെ സാമാനങ്ങളാകുന്ന സഭാംഗങ്ങൾക്കു തത്സംബന്ധമായുള്ള കൎത്തവ്യ കൎമ്മങ്ങൾ ധാരാളം ഉള്ളതാകുന്നു. ഈ കൎത്തവ്യ കൎമ്മങ്ങളെ നിവൃത്തിക്കാതെയിരിക്കുന്ന യാതൊരുവനും തനിക്കും സഭക്കും അധഃപതനത്തെ ഉണ്ടാക്കിത്തീൎക്കുന്നു.

ഇനിയും ഈ കൎത്തവ്യകൎമ്മങ്ങളെക്കുറിച്ചു സ്വല്പം വിവരിക്കാം സാക്ഷാൽ മതതീഷ്ണത ഉള്ള ഒരാൾ താൻ സഭയെ ഏതുവിധത്തിൽ സഹായിപ്പാൻ ശക്തനാകുന്നുവൊ, ആ വിധം പ്രവൃത്തിക്കുന്നതിനു അശേഷം മടിക്കുകയില്ല. ഒരാൾ മേല്പട്ടസ്ഥാനത്തേക്കു യോഗ്യനാണെന്നു ബോധപ്പെട്ടാൽ അയാൾ ആ വിധത്തിലും പ്രസംഗനിപുണനായവൻ ആ വിധത്തിലും സമുദായത്തെ പണംകൊണ്ടു സഹായിപ്പാൻ ശക്തനായവൻ ആ വിധത്തിലും ഒരു ശുശ്രൂഷക്കാരനാകുവാൻ യോഗ്യതയുള്ളവൻ അങ്ങിനെയും സഭയുടെ അഭിവൃദ്ധിക്കു അവശ്യം അപേക്ഷിതമായ ഉപന്യാസങ്ങൾ എഴുതാവുന്നവൻ അങ്ങിനെയും സ

മുദായത്തെ സഹായിക്കേണ്ടതാകുന്നു. മതത്തെക്കുറിച്ചു ഹൃദയപൂൎവ്വമായ സ്നേഹവും അഭിമാനവും ഉള്ള സഭാംഗങ്ങൾക്കാണു മതതീക്ഷ്ണത ലഭ്യമാകുന്നതു. അങ്ങിനെയുള്ള ഒരാൾ താനൊ തന്നാൽ അത്യന്തം സ്നേഹിക്കപ്പെട്ടിരിക്കുന്ന വേറെ യാതൊരുവനൊ സഭാനിയമങ്ങളെ ലംഘിക്കുന്നപക്ഷം ആ തെറ്റിനെ ഒരിക്കലും സ്വീകാൎയ്യമായി വിചാരിക്കുന്നതല്ലാ. സഭയെ സംബന്ധിച്ചു സ്നേഹമൊ തീക്ഷ്ണതയൊ ഉണ്ടെന്നു നടിക്കുന്നവർ ഈ മാൎഗ്ഗേണ അവയെ പ്രദൎശിപ്പിക്കുന്നതായാൽ തങ്ങളുടെ അഭീഷ്ടസിദ്ധിക്കും സമുദായശ്രേയസ്സിന്നും ആയതു കാരണമാകുന്നതാകുന്നു. ദുൎവ്വാശി മൂലമല്ലാ, സഭാനിയമങ്ങളെ സസന്തോഷം പൂൎണ്ണമായി അനുസരിക്കുന്നതിൽ ഓരോരുത്തരും തങ്ങളുടെ മതതീക്ഷ്ണതയെ പ്രകാശിപ്പിക്കട്ടെ.

നമ്മുടെ സഭയിൽ മഹാന്മാരെന്നു വിചാരിക്കപ്പെട്ടു വരുന്ന അനേകരും സഭ സംബന്ധിച്ച വിഷയങ്ങളിൽ നിരുത്സാഹികളായി കാണപ്പെടുന്നതു അത്യന്തം വ്യസനകരമാണു. ഏതൽ വിഷയങ്ങളിൽ പ്രവേശിക്കുന്നതു അഭിമാനക്കുറവാണെന്നുള്ള അബദ്ധവിചാരം ഇവരിൽ പലരെയും ബാധിച്ചിട്ടുണ്ടെന്നാണു തോന്നുന്നതു, തങ്ങളുടെ കൎത്തവ്യകൎമ്മങ്ങളെക്കുറിച്ചു സാക്ഷാൽ ബോധം ഉള്ള യാതൊരുത്തരും ഈ വിധത്തിൽ മൌനരായിരിപ്പാൻ ശ്രമിക്കുന്നില്ലാ. തങ്ങൾ അത്യന്തം സ്നേഹിക്കുന്നേയൊ ഭയപ്പെടുന്നേയൊ ആയ ചില ഇതരസമുദായാംഗങ്ങളെ ശങ്കിച്ചും ഏതൽ വിഷയത്തിൽ ചിലർ ഉൾപ്പെടാതിരിക്കുന്നുണ്ടു. ദൈവം തന്റെ സഭയെ കാത്തുപരിപാലിച്ചുകൊള്ളുമെന്നു ആശ്വസിച്ചുകൊണ്ടു കണ്ണടച്ചുകളയുന്ന ഒരു വക ആളുകളും സഭയിൽ ധാരാളം തന്നെ. അവരുടെ ആശ്വാസകാരണം സത്യമാണെങ്കിലും സഭയുടെ അഭിവൃദ്ധിസംബന്ധമായി അറിയപ്പെട്ടിട്ടുള്ള വിഷയങ്ങൾ നമ്മുടെ കൎത്തവ്യകൎമ്മങ്ങളാകയാൽ അവയെ നാം നിവൃത്തിക്കുവാനുള്ളതാകുന്നു. ജാഗ്രതയുള്ള കൈ സമ്പത്തിനെ വൎദ്ധിപ്പിക്കുന്നു എന്നവണ്ണം മതതീക്ഷ്ണതയുള്ള സഭാംഗങ്ങൾ സഭയെ അഭിവൃദ്ധിപ്പെടുത്തുന്നു എന്നുള്ളതും മാറ്റമില്ലാത്ത ഒരു സത്യം തന്നെ.

സാക്ഷാൽ മതതീക്ഷ്ണത നമ്മുടെ സഭാംഗങ്ങളിൽ കുറെ കുറവായിക്കാണുന്നതു മതസംബന്ധമായ സാരസംഗതികളിൽ തങ്ങൾക്കു ജീവനുള്ള വിശ്വാസം ഇല്ലായ്കമൂലമാണു. തത്സംബന്ധമായി ഒരുവനു ഉറപ്പും ജീവനും ഉള്ള വിശ്വാസം ഉണ്ടെങ്കിൽ എന്തെല്ലാം പ്രതിബന്ധങ്ങൾ ഇരുന്നാലും അവൻ തന്റെ ജീവനെ കൂടി ഉപേക്ഷിപ്പാൻ തക്കവണ്ണം മതതീക്ഷ്ണത ഉള്ളവനായിരിക്കുന്നതാണു. ആകയാൽ നിൎജ്ജീവവിശ്വാസികളായുള്ളവർ ഭാവിയിൽ തങ്ങൾക്കു അമംഗളം സിദ്ധിക്കാതെയിരിക്കണമെങ്കിൽ ഉടൻ തന്നെ ജീവവിശ്വാസത്തെ പ്രാപിച്ചു മതതീക്ഷ്ണതയുള്ളവരായും തന്മൂലം ദൈവപ്രീതിക്കു പാത്രവാന്മാരായും സഭയിൽ പ്രകാശിക്കട്ടെ. സഭയുടെ അഭിവൃദ്ധിക്കു വേണ്ടി പ്രവൃത്തിക്കുന്നതിൽ എന്തു തന്നെ കഷ്ടനഷ്ടങ്ങൾ ഉണ്ടായാലും അവയെ ഒന്നും ഗണിക്കാതെയിരിക്കണം, നമ്മുടെ ശക്തിയനുസരിച്ചു ആവശ്യ

പ്പെടുന്ന എല്ലാപ്രവൃത്തികളിലും നാം പ്രവേശിക്കേണ്ടതാകുന്ന ഠരംവണ്ണം നാം ഓരോരുത്തരും പ്രവൃത്തിക്കുന്ന പക്ഷം അതു വളരെ അനുഗ്രഹങ്ങൾക്കു കാരണമായി ഭവിക്കുന്നതാണ്. ആകയാൽ നിദ്രയിൽ എന്നപോലെയിരിക്കുന്ന നാം എഴുന്നേറ്റു നമ്മുടെ മതതീക്ഷ്ണതയെ ഒന്നു പ്രദർശിപ്പിക്കയല്ലെ വേണ്ടതു. കെ. സി. സി.

---

„പല തുള്ളി പെരുവെള്ളം".

പോയ മേടമാസം ൧൭-ാംനു ഇംഗ്ലീഷു പഠിച്ച സുറിയാനിക്കാരുടെ സാമൂഹ്യസമ്മേളനം മാർ ദീവന്നാസ്യോസ സിമ്മനാരിയിൽവച്ചു നടന്ന വിവരം അന്നു പത്രികയിൽ പ്രസ്താവിച്ചിരുന്നതു വായനക്കാർ ഓർത്തിരിക്കുമെല്ലോ. ആ യോഗത്തിൽ ചേർന്നവർഎല്ലാം അവരവരുടെ തൊഴിലുകളാൽ ഉണ്ടാകുന്ന ആദായത്തിൽ നിന്നു ഓരോ അംശം ക്ലിപ്തകാലങ്ങളിൽ സ്ഥിരമായി മാർ ദീവന്നാസ്യോസു സിമ്മനാരി വകയ്ക്കു കൊടുക്കാമെന്നു സമ്മതിച്ചു പേരെഴുതി പോയിട്ടുണ്ടു. അതുപ്രകാരം അവർ തങ്ങളുടെ ആദായത്തിൽനിന്നു ഒരംശം അപ്പൊഴപ്പോൾ ഇതിലേക്കായി വേർ തിരിച്ചു വച്ചു വരുന്നു എന്നു ഞങ്ങൾ അറിയുന്നതിൽ സന്തോഷിക്കുന്നു.

സിമ്മനാരിയുടെ നടത്തയ്ക്കായി ഇതു പോലെയുള്ള സഹായം ചെയ്വാൻ തയാറുള്ളവർ ഇനിയും അനേകം എന്നല്ല സഹസ്രങ്ങൾ ഉണ്ടെന്നു അറിയുന്നു. അതിലേക്കു അവരെ ഉത്സാഹിപ്പിച്ചാൽ മാത്രം മതി. വലിയ സംഖ്യ പറഞ്ഞു മനുഷ്യരെ ഭയപ്പെടുത്താതെ അപ്പൊഴപ്പോൾ ഉണ്ടാകുന്ന ആദായങ്ങളിൽ നിന്നു ഒരു ചുരുങ്ങിയ അംശം മാത്രം സിമ്മനാരി വകയ്ക്കു ദാനമായി കൊടുക്കുന്നതിനു എല്ലാവരും മനസ്സു വയ്ക്കയും ശരിയായി പ്രവൃത്തിക്കയും ചെയ്താൽ പലതുള്ളിപെരുവെള്ളം എന്നു പറയുമ്പോലെ സിമ്മനാരിക്കു ധാരാളം മുതൽ ഉണ്ടാകുവാൻ പ്രയാസമില്ല. പക്ഷെ ഇതിലൊരു പ്രയാസമുള്ളതു ശരിയായി നടത്തിക്കുന്നതിൽ ആകുന്നു. ആദായത്തിൽ ഒരംശം കൊടുക്കാമെന്നു സമ്മതിക്കുന്നവരും അപ്പഴപ്പോൾ അതിനെ വേർതിരിച്ചു തൊടാൻ പാടില്ലാത്ത നിലയിൽ വയ്ക്കാത്ത പക്ഷം പല ആവശ്യങ്ങളാൽ എപ്പൊഴും മുട്ടികൊണ്ടിരിക്കുന്ന മനുഷ്യാവസ്ഥയ്ക്കു മുതൽ ഇല്ലാതെ വരുന്നതും അങ്ങനെ സിമ്മനാരിയുടെ ഓഹരി ഇരട്ടം കൂടുമ്പോൾ ഈടായി കിട്ടുവാൻ പ്രയാസമായി തീരുന്നതും ആകുന്നു. ആ ദോഷപരിഹാരാർത്ഥം തകരം കൊണ്ടു ഓരോ വഞ്ചിക ഉണ്ടാക്കി എല്ലാവർക്കും എത്തിച്ചുകൊടുക്കയും സിമ്മനാരിക്കു വേർതിരിക്കുന്ന ആദായം അപ്പൊഴപ്പോൾ ഈ വഞ്ചികയിൽ ഇടുകയും ആണ്ടുതികയുമ്പോൾ സിമ്മനാരിയിൽ എത്തിച്ചു കൊടുക്കയും ചെയ്യുന്നതായാൽ വലിയ കുഴപ്പം കൂടാതെ നടക്കുമെന്നുള്ള വിചാരത്തിന്മേൽ സിമ്മനാരി അദ്ധ്യക്ഷൻ വന്ദ്യദിവ്യശ്രീ ഗീവറുഗീസു മല്പാൻ അവർകൾ തകരവഞ്ചികകൾ ഉണ്ടാക്കി

ച്ചു വരുന്നു എന്നും ഏതാനും അയച്ചു തുടങ്ങിയിരിക്കുന്നു എന്നും അറിയുന്നു.

ഇതു എല്ലാ സ്ഥിതിയിലും ഇരിക്കുന്ന ആളുകൾക്കു സംബന്ധിക്കാവുന്ന ഒരു ഏൎപ്പാടാകുന്നു. വക്കീലന്മാർ വക്കാലത്തു ഒന്നിനു ഇന്നതെന്നൊ ഫീസുകിട്ടുമ്പോൾ നൂറുക്കു ഇത്രയെന്നൊ ഒരു ക്ലിപ്തംവച്ചുകൊണ്ടു പ്രവൃത്തിക്കുന്നതായാൽ അപ്പൊഴപ്പോൾ മുതലാകുന്നസംഖ്യ ഈ വഞ്ചികയിൽ ഇടുകയും തങ്ങളുടെ മുമ്പാകെ സംഗതിവശാൽ വരുന്ന കക്ഷികളോടു ഉപദേശിച്ചു അവരെക്കൊണ്ടും വല്ലതും ഇടുവിക്കയും ചെയ്യാൽ ആണ്ടുതികയുമ്പോൾ ഒരു നല്ല ദാനമായി തീരുന്നതിനു സംശയമില്ല. ശമ്പളക്കാർ അപ്രകാരം തന്നെ പ്രതിമാസം ശമ്പളം കിട്ടുമ്പോൾ തങ്ങളുടെ നിശ്ചയ പ്രകാരമുള്ള സംഖ്യ പെട്ടിയിൽ ഇടുന്നതായാൽ ഭാരം കൂടാതെ സിമ്മനാരിക്കു ആദായമാകും.

മേല്പറഞ്ഞ രണ്ടുതരം തൊഴിൽക്കാരെ കൂടാതെയുള്ളവൎക്കും ഈ സഹായധനത്തിൽ സംബന്ധിപ്പാൻ കടമയും സൌകൎയ്യവുമുണ്ടു. കച്ചവടക്കാർ തങ്ങളുടെ കടകളിൽ ഈ പെട്ടി വച്ചുകൊണ്ടു ചരക്കുകൾ വാങ്ങുകയൊ വില്ക്കയൊ ചെയ്യുമ്പൊൾ തങ്ങളുടെ മുതലിൽനിന്നു മാത്രമല്ല, വാങ്ങുന്നവരെക്കൊണ്ടും അല്പമായ സംഖ്യ വഞ്ചികയിൽ ഇടുവിക്കാവുന്നതാണ. കോട്ടയത്തു തിരുനക്കര ചന്തയിൽ ഉള്ള ചില കച്ചവടക്കാർ വളരെക്കാലം മുമ്പുതന്നെ ഈ ഏൎപ്പാടു നടത്തിവരുന്നുണ്ടു. അവൎക്കു ഒരു ഭാരവും കൂടാതെ ആണ്ടിനാൽ നൂറിൽ അധികം രൂപാ ധൎമ്മവിഷയങ്ങൾക്കു ചിലവു ചെയ്വാൻ തങ്ങളുടെ മടിശ്ശീലയിലും കണക്കിലും കൊള്ളാതെ ഈവിധത്തിൽ മുതൽ ഉണ്ടായിവരുന്നതു അനുഭവിച്ചറിഞ്ഞ സംഗതിയാകുന്നു. ഹിന്തുക്കളിൽ പലരും 'ദേവർമാഹാണി' എന്നപേരോടു കൂടി ഇങ്ങനെ ഒരു മുതൽ ശേഖരിച്ചു അവരുടെ ക്ഷേത്രങ്ങൾക്കും മററും ഉപയോഗപ്പെടുത്തി വരുന്നതു സാധാരണയാണ്.

കൃഷിക്കാരെ സംബന്ധിച്ചും ഇതു അസാദ്ധ്യസംഗതിയല്ല. കൊഴുലാഭത്തിൽ ഒരംശമൊ അല്ലെങ്കിൽ നെല്ലുവില്ക്കുമ്പോൾ നൂറിനു ഇന്നഭാഗമെന്നൊ നിശ്ചയിച്ചു ഈ ഭണ്ഡാരപ്പെട്ടിയിൽ അപ്പൊഴപ്പോൾ ഇടുന്നതായാൽ മടിശ്ശീലയിൽ വലിയ കുറവു കൂടാതെ പൊതുമുതൽ ഉണ്ടാകുന്നതാണ. അതുകൂടാതെ കൊയിത്തുകാലത്തു കളങ്ങളിൽ ദുൎവ്യയം ചെയ്യുന്ന അനേകം ഇനങ്ങളുണ്ടു. അവ മുതലാക്കിയാലും അല്പമല്ല.

ഇനിയും പള്ളികളിൽ ഈ പെട്ടികൾ ഓരോന്നു വച്ചും കൊണ്ടു പട്ടക്കാരുടെ ദൃഷ്ടി അതിന്മേൽ ഉണ്ടായാൽ പള്ളിയിൽ വരുന്ന ആളുകളിൽ അല്പമായ ദാനം ചെയ്വാൻ സന്നദ്ധന്മാർ ഉണ്ടാകാതിരിക്കയില്ല. വിശേഷാൽ ചില കല്യാണങ്ങൾക്കായും പെരുനാളുകൾക്കായും പുറദേശങ്ങളിൽനിന്നു ജനങ്ങൾ കൂടുന്ന സമയം ഈ പെട്ടിയുടെ ഉപയോഗവും അതിൽ സഹായിക്കുന്നതിനാൽ ഉണ്ടാകുന്ന ഐശ്വൎയ്യവും ജനങ്ങളെ മനസ്സിലാക്കിയാൽ വൃഥാ പോകുന്നവർ നന്നാ ദുൎല്ലഭമായിരിക്കും.

ചുരുക്കിപ്പറഞ്ഞാൽ ബ്ര: മല്പാൻ അവർകളുടെ ഈ ശ്രമം വളരെ ശ്ലാഘനീയമാകുന്നു. അതിന്റെ സാദ്ധ്യം ബഹുജനങ്ങളുടെ താല്പൎയ്യത്തിൽ ഇരിക്കുന്നു. ഇന്നത്തെ പത്രികയിൽ വേറൊരുഭാഗത്തു ചേൎത്തിരിക്കുന്ന "മതതീക്ഷ്ണത" എന്ന പ്രസംഗത്തിൽ പ്രസ്താവിച്ചിരിക്കുന്ന പ്രകാരം യഥാൎത്ഥമതതീക്ഷ്ണത ജനങ്ങൾക്കു ഉണ്ടായാൽ മാത്രം മതി. അതുണ്ടാകുന്ന പക്ഷം "ആരൽക്കു മാകാണി അടിയനു തലച്ചുമടു" എന്നു പണ്ടൊരു പുലയൻ പറഞ്ഞതുപോലെ ആൎക്കും ഭാരം കൂടാതെ സിമ്മനാരിക്കു ഒരു സ്ഥിരമുതൽ ഉണ്ടാകുന്നതാകുന്നു.

---

പറവൂർ ൧൦൮൫ കൎക്കടകം ൨൩

## ചില റോമാക്കാരുടെ മനസ്സുതിരിവു

സ്ഥലത്തെ റോമാസുറിയാനിസമുദായത്തിൽ ഉൾപ്പെട്ടിരുന്നെയും വിദ്യകൊണ്ടും ധനംകൊണ്ടും പൂൎവ്വികത്വംകൊണ്ടും ആ സമുദായത്തിൽ ഒട്ടും അപ്രധാനമല്ലാത്തെയും ആയ ചില കുഡുംബക്കാർ ഇന്നെദിവസം റൊമാസഭയുടെ ദുരുപദെശങ്ങളെയും മേലധികാരങ്ങളെയും ഉപെക്ഷിച്ചു സത്യമാതാവായ യാക്കൊബായസുറിയാനിസഭയുടെ വിശ്വാസത്തിലെക്കു പുനരൈക്യപ്പെട്ടിരിക്കുന്ന വിവരവും ഇനിയും അനെകം പേർ ഇതിലെക്കായി ഒരുങ്ങിയിരിക്കുന്നു എന്നുള്ള വൎത്തമാനവും സസന്തോഷം അറിയിച്ചുകൊള്ളുന്നു. ഇവർ ഇപ്രകാരം ചെയ്യുതിനു വക്രബുദ്ധികളായ ഇവരുടെ പൂൎവ്വ വിരൊധികളിൽ ചിലർ കല്പിക്കുന്ന കാരണം ഇവൎക്കു പള്ളികാൎയ്യാദികളിൽ നേരിട്ട ചില പരാജയങ്ങൾ ആണെങ്കിലും വാസ്തവത്തിൽ ഇവൎക്കു യാതൊരു പരാജയവും സംഭവിച്ചിട്ടില്ലെന്നും ഈ മനസ്സുതിരിവു പരമാൎത്ഥ ഹൃദയത്തൊടു കൂടിയ സത്യാന്വേഷണത്തിന്റെ ഫലംമാത്രമാണെന്നും "സ്ഥലത്തെ മെത്രാൻ" എന്ന പേരിനു അൎഹനായി തീൎന്നിരിക്കുന്ന ഒരു വിദ്വാന്റെയും മൂപ്പരുടെ കിങ്കരന്മാരുടെയും ദുരാലോചന അനുസരിച്ചു ഇടവകമെത്രാൻ മുതലായവർ ചെയ്തു അനീതിയും സത്യവിരുദ്ധവുമായ ചില തീരുമാനങ്ങൾ സമയ ദൈൎഘ്യത്തെ അല്പം കുറക്കുക മാത്രമെ ചെയ്തിട്ടുള്ളു എന്നും നിഷ്പക്ഷവാന്മാരായ ഏതു സൂക്ഷ്മദൃക്കുകൾക്കും നിഷ്പ്രയാസേന മനസ്സിലാകാവുന്നതാണു. ഏതായാലും ഇവരുടെ പ്രവൃത്തി ഒന്നിലധികം കാരണങ്ങളാൽ ഏറ്റവും പ്രശംസനീയവും ഇവർ പ്രദൎശിപ്പിച്ച മനൊധൈൎയ്യം മാതൃകാ യോഗ്യവുമാണു. നാട്ടുകാരെ വഞ്ചിപ്പാനായി കറുത്ത തൊലികൾ കൊണ്ടുമാത്രം നാടന്മാരെന്നു പറയപ്പെടാവുന്ന ചിലരെ മെത്രാന്മാരായി പട്ടം കെട്ടിയതുകൊണ്ടു തൃപ്തിപ്പെടാതെ സത്യത്തെയും സത്യ സ്വജാതിയെയും അന്വെഷിക്കയും "സകലത്തെയും ശോധനചെയ്വിൻ നല്ലതായുള്ളതിനെ മുറുകെപ്പിടിപ്പീൻ" എന്നുള്ള സദുപദേശം അനുസരിച്ചു സത്യനിൎണ്ണയം വന്നപ്പൊൾ അതിനെ മുറുകെ പിടിക്കയും ചെയ്യുന്നും ഇവരിൽ ചിലൎക്കു തി

രുസഭയുടെ 'മാടമ്പി' മുതൽ ഇവിടത്തെ 'ചട്ടമ്പി' വരെയും പലരുമായി അടുത്ത ചാൎച്ചയും ബന്ധുത്വവും ഉണ്ടായിരുന്നിട്ടും ഈ വക ലോകബന്ധനങ്ങൾ എല്ലാം തൃണപ്രായം ആക്കികൊണ്ടു സത്യമാതാവിനെ ആലിംഗനം ചെയ്യുന്നതിന ഇവൎക്കുണ്ടായ ധൈൎയ്യവും ഇവരുടെ വിശ്വാസ സ്ഥിരതയെ വ്യക്തമാക്കുന്നു.

ഈ സന്ദൎഭത്തിൽ നാം നമ്മുടെ ചുമതലകളെപ്പററി അല്പം ആലോചിക്കുന്നതു പ്രയോജനകരമായിരിക്കും. റോമ്മാസഭയിൽ നില്ക്കുന്നവരിൽ പലൎക്കും സത്യവിവേചനത്തിന കാംക്ഷയുണ്ടെങ്കിലും അവരുടെ ഇടയിലുള്ള കഠിന ചട്ടംകെട്ടുകൾകൊണ്ടു അതിനുള്ള മാൎഗ്ഗം ഏററവും ദുൎഘടമായതു എന്നുള്ള പരമാൎത്ഥം നാമെല്ലാവരും ഗ്രഹിച്ചിരിക്കണം. നമ്മുടെ വിശ്വാസാചാരങ്ങളെപ്പററി അവരിൽ മിക്കവരുടേയും അറിവു ശരിയല്ലാത്തതെന്നു നാം ധരിച്ചിരിക്കേണ്ടതാണ. ഈ തെററിൽ അവരെ നിൎത്തുന്നതിനും നമ്മുടെ സഭയെക്കുറിച്ചു വാസ്തവവിരുദ്ധമായ പലസംഗതികളും അവരെ ധരിപ്പിക്കുന്നതിനും സത്യപ്രകാശം അവരിൽ കടക്കാതിരിക്കുന്നതിനും വേണ്ടി അവരുടെ പട്ടക്കാർ പലരും സദാ ശ്രമിക്കുന്നു എന്നുള്ള വിവരം നാം ഒരിക്കലും മറന്നുകളയരുതു. നമ്മുടെ ചുററുമുള്ള എല്ലാ ആളുകളേയും വിശിഷ്യ നമുക്കു രക്തസംബന്ധമുള്ളവരായ റോമ്മാ സുറിയാനിക്കാരെയും നമ്മുടെ വിശ്വാസാചാരങ്ങളും സഭാചരിത്രവും വെടിപ്പായി മനസ്സിലാക്കുന്നതിന ശ്രമിക്കണം. അവരുടെ നേൎക്കുള്ള നമ്മുടെ ഭാരമേറിയ ബാദ്ധ്യതകൾ എപ്പോഴും നമ്മുടെ ദൃഷ്ടിയിൽ ഉണ്ടായിരിക്കേണ്ടതാണ. ഈ ചുമതലകൾ നിൎവ്വഹിക്കുന്നതിന പത്രികയും നമ്മുടെ പുസ്തകങ്ങളും ഉണ്ടെന്നു വച്ചു നാം ഒരിക്കലും മൌനമായിരിക്കരുതു. ജീവനുള്ളവർ തമ്മിൽ തമ്മിൽ സ്നേഹത്തോടുകൂടി സംസൎഗ്ഗം ചെയ്യുന്നതും തങ്ങൾ തനിച്ചു പുസ്തകപാരായണം ചെയ്യുന്നതും തമ്മിൽ വലിയ അന്തരമുണ്ടെന്നു നാം മനസ്സിലാക്കി ഇവരിൽ സത്യാന്വേഷണത്തിങ്കൽ ജാഗ്രതയുള്ളവരോടു സഹതാപമുള്ളവരായും അവരെ പരമാൎത്ഥത്തിങ്കൽ സ്നേഹിക്കുന്നവരായും പ്രാൎത്ഥനകൊണ്ടും മറെറല്ലാ പ്രകാരത്തിലും സഹായിക്കുന്നവരായും ഇരിക്കേണ്ടതാണ്. ഇപ്പോൾ നമ്മോടു കൂടെ ചേൎന്നിട്ടുള്ളവരുടെ സ്ഥിരതയ്ക്കും ഇനി വരുവാൻ നിശ്ചയിച്ചിട്ടുള്ളവൎക്കു അത്യുന്നതങ്ങളിൽ നിന്നും വേണ്ട വിശ്വാസ ബലവും മനോധൈൎയ്യവും നൽകുന്നതിനും നാമെല്ലാവരും ദൈവത്തോടു പ്രാൎത്ഥിപ്പാൻ കടംപെട്ടവരാകുന്നു.

ഈ മനസ്സുതിരിവിന പല പ്രകാരത്തിലും യത്നിക്കയും പ്രാൎത്ഥനകൊണ്ടും മററും സഹായിക്കയും ചെയ്തു പറവൂർ യാക്കോബായ സുറിയാനി പ്രാൎത്ഥനാസംഘക്കാർ സുറിയാനി സമുദായത്തിന്റെ നിത്യസ്മരണയ്ക്കു പാത്രീഭവിച്ചിരിക്കുന്നു എന്നുള്ള വിവരംകൂടി ഈ ലേഖനം അവസാനിപ്പിക്കുന്നതിനു മുമ്പായി പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ശേഷം വഴിയെ, പി-

## നിരണം ഇംഗ്ലീഷ് പള്ളിക്കൂടം

നിരണത്തു പള്ളിവകയായി ഒരു ഇംഗ്ലീഷ് പള്ളിക്കൂടം അഭിവൃദ്ധിയായി നടന്നുവരികയും അതിന്റെ ശേഷം വീണുപോകയും ചെയ്തതിന്റെ ശേഷം ആറേഴു സംവത്സരങ്ങൾക്കു മുമ്പു വീണ്ടും പഠിത്വം ആരംഭിക്കയും ഇപ്പോൾ മിഡിൽസ്ക്കൂൾ ക്ലാസ്സ വരെ ഏർപ്പെടുത്തപ്പെട്ടിരിക്കുന്നതായും പലരും അറിഞ്ഞിരിപ്പാൻ ഇടയുണ്ടു. ഗ്രാന്റ കൂടാതെ ഇത്രനാൾ ഒരുവിധം ഭംഗിയായിതന്നെ മിഡിൽസ്ക്കൂൾ നടത്തിപ്പോരുന്ന നിരണത്തുകാരുടെ ഈ പ്രവൃത്തി ശേഷം ഇടവകക്കാൎക്ക് അനുകരണയോഗ്യം ആകുന്നൊന്നുള്ളതിനു സംശയമില്ല.

എന്നാൽ പള്ളിക്കൂടത്തിന്റെ അഭ്യുദയത്തിനു ആവശ്യമായ ചില സംഗതികളെ മാനേജർമാരുടെ ദൃഷ്ടിയിൽ പെടുന്നതിനായി ഇവിടെ പറഞ്ഞുകൊള്ളുന്നു.

പള്ളിക്കൂടത്തിന്റെ ഭംഗിയായ മേൽ നോട്ടത്തിനും നടത്തിപ്പിനുമായി, മഹാനായ ജോൺ വക്കീൽ അവർകൾ സിക്രട്ടറിയായി ഒരു കമ്മട്ടിയെ ഏർപ്പെടുത്തി. ജോൺ വക്കീലിന്റെ പരിശോധന അവധികാലത്തെങ്കിലും ഉണ്ടാകേണ്ടതും പള്ളിക്കൂടം സംബന്ധമായ സകല കാൎയ്യങ്ങളെപ്പറ്റിയും അന്വേഷിക്കേണ്ടതും എത്രയും ആവശ്യമായിട്ടുള്ളതാണു.

ആറിൽ അധികം ആണ്ടു കാലം നടന്നിട്ടുള്ള ഈ പള്ളിക്കൂടത്തിലെ വിജയികളായ കുട്ടികൾക്കു ഇതെവരെ ഉത്സാഹം ജനിപ്പിക്കുന്ന സമ്മാനദാനം ഉണ്ടായിട്ടില്ലാത്തതു എത്രയൊ പോരാത്തതായിട്ടുള്ളതാണു.

ഈ കാൎയ്യങ്ങളെപ്പറ്റി മാനേജർമാർ പ്രത്യേകമായി ജോൺവക്കീലും ഗൌരവമായി ആലോചിക്കുമെന്നു വിശ്വസിക്കുന്നു.

എന്നു സഹൃദയൻ.

---

## ഒരു ഓൎമ്മപ്പെടുത്തൽ

കാൎത്തികപ്പള്ളിക്കാരായ ചില കൊള്ളാവുന്നവർ ശു: ശാബത്ത ദിവസത്തിൽ ടി സ്ഥലത്തെ തെരുവീഥികളിലും മറ്റുമിരുന്നു കോഴിപ്പോരു, ചീട്ടുകളി, ചതുരംഗം മുതലായവ ലജ്ജാവിഹീനം നടത്തിവരുന്നതിനെ ഞാൻ പലപ്രാവശ്യം കാണുകയുണ്ടായി. ഈ വക അഴിമതികളെപറ്റി മുമ്പൊരു ലക്കം പത്രികയിൽ യാക്കോബായ കൊച്ചൻ എന്തൊ ചിലതൊക്കെ പറയുകയും അനന്തരം അതിനു പരിഹാരമുണ്ടായതായി അയാളുടെ തന്നെ മറ്റൊരു റിപ്പോൎട്ടിൽ കണ്ടതായും ഓൎക്കുന്നുണ്ടു. എന്നാൽ ഇപ്പോൾ അതു ദ്വിഗുണീഭവിച്ചാണു കാണുന്നതു. ഈ അവസരത്തിൽ ടിയാൻ മൌനം ദീക്ഷിച്ചിരിക്കുന്നതിന്റെ ഉദ്ദേശ്യം എന്താണെന്നു മനസ്സിലാകുന്നില്ല. എങ്കിലും ഹെ! സ്നേഹിതരെ, ഈ ശുദ്ധമുള്ള ദിവസത്തിൽ ഇപ്രകാരം നടത്തുന്നതു യുക്തമൊ. നി

ങ്ങൾ ഇനിയും ഈ മാൎഗ്ഗത്തെ പിന്തുടരുവാൻ ഭാവിച്ചിരിക്കുകയാണെങ്കിൽ അപ്പൊഴായിക്കൊള്ളാം. എങ്കിലും ഒരു ഓൎമ്മക്കായിമാത്രം അസാരം പറഞ്ഞു എന്നെയുള്ളു.

നിങ്ങളുടെ നിമിത്തമായി എന്റെ നാമം പുറജാതികളുടെ ഇടയിലും ദൂഷിക്കപ്പെടുന്നു എന്നുള്ള തത്വം എത്രമാത്രം പരമാൎത്ഥമായിരിക്കുന്നു. എങ്കിലും ഒന്നു പറയാനുണ്ട് “വെള്ളം............മീനിനും”.

എന്നു ഒരു സ്നേഹിതൻ.

# സൂചനകൾ

പുലസഭ—ചെന്നിത്തല പള്ളിയോടു ചേൎന്നു ഒരു പുലസഭ നൂതനമായി ഏൎപ്പെടുത്തിയിരിക്കുന്നു എന്നു അറിയുന്നു. ഇപ്പോൾ ൨൦൦-ൽ അധികം പുലയർ ഏൎപ്പെട്ടിട്ടുണ്ടു. വികാരി ബഹു. കൊറ്റാത്തുവിള ഗീവൎഗ്ഗീസു കത്തനാരുടെയും ശേഷം പട്ടക്കാരുടെയും ഇടവകജനങ്ങളുടെയും ഉത്സാഹത്തിന്മേൽ ഇവരെ ചേൎത്തു ക്രമമായി വേദാഭ്യാസം ചെയ്യിച്ചുവരികയാണു. ക്ഷാമകാലമാകകൊണ്ടു പള്ളിക്കാരുടെ ചിലവിന്മേൽ ഇവൎക്കു ധൎമ്മമായി കഞ്ഞിയും കൊടുത്തുവരുന്നുണ്ടു. നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈ സ്ഥലത്തു എഴുന്നെള്ളി സഭയിൽ ചേൎന്ന പുലയരെ അനുഗ്രഹിച്ചു പ്രസംഗിക്കയും പള്ളിക്കാരെ ഉത്സാഹിപ്പിക്കയും മേൽ നടപ്പിനു ചില നിശ്ചയങ്ങൾ ഏൎപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ജ്ഞാനസ്നാനം ഇതേവരെ കൊടുത്തിട്ടില്ല. വേദപാഠം പഠിക്കുന്നതു വരെ മൌതൎത്ത്യാനന്മാരുടെ നിലയിൽ വച്ചിരിക്കയാണു. പുലസഭകൾ ഏൎപ്പെടുത്തുന്നവർ അവയുടെ മേൽ നടപ്പിൽ വിഘ്നം നേരിടാതിരിപ്പാൻ പ്രത്യേകം കരുതിക്കൊള്ളേണ്ടതാണെന്നു ഒരിക്കൽകൂടെ ഓൎപ്പിക്കുന്നു.

❖ ❖ ❖

ഒരു ചോദ്യോത്തരം—അംഗ്ലിയാ സഭയോടു ചേൎന്ന ഒക്സ്ഫോൎഡ മിഷ്യനിൽ ഉൾപ്പെട്ട പാദ്രിസാഹിബന്മാരാൽ കല്ക്കത്തായിൽ നടത്തപ്പെടുന്ന “എപ്പിഫാനി” എന്ന ഒരു ഇംഗ്ലീഷുപത്രത്തിന്റെ ഈ ജൂലായി ൧൩-നു-യിലെ പതിപ്പിൽ ക്രിസ്ത്യാനിസഭയെക്കുറിച്ചു ഒരു ഹിന്തു ചോദിച്ച ചോദ്യവും അതിനു പാദ്രിപത്രാധിപർ പറഞ്ഞ മറുപടിയും ചേൎത്തിരിക്കുന്നതു താഴെ കാണിക്കുന്നു.

ചോദ്യം—“മരണത്തിനും ഉയിൎപ്പിനും ഇടയിൽ ആത്മാക്കളുടെ സ്ഥിതി എന്തു. ആ സ്ഥിതി ഭാഗ്യമുള്ളതൊ ദുരിതമുള്ളതൊ.

ഉത്തരം—ഈക്കാലത്തു എല്ലാവരും ശരീരം ഇല്ലാത്ത ആത്മാക്കളാകുന്നു. അവരുടെ സ്ഥിതി അവരുടെ മരണ സമയത്തു സമ്പാദിച്ചിട്ടുള്ള സന്മാൎഗ്ഗാവസ്ഥയ്ക്കു അനുരൂപമായി ആശ്വാസത്തിലും സമാധാനത്തിലുമൊ ദുരിതത്തിലും വ്യസനത്തിലുമൊ ആയിരിക്കും.

ചോ—മരിച്ചവരുടെ ആത്മാക്കൾ ജീവികളായ സ്നേഹിതന്മാരുടെ കൎമ്മങ്ങളാലും ധൎമ്മങ്ങളാലും പ്രയോജനപ്പെടുന്നുണ്ടൊ. ഉണ്ടെങ്കിൽ നിങ്ങൾ ആണ്ടുതോറും മരിച്ചവൎക്കു കൎമ്മം ചെയ്യാത്തതു എന്തുകൊണ്ടു.

ഉ—മരിച്ചവരുടെ ആത്മാക്കൾ ജീവികളുടെ പ്രാൎത്ഥനകളാൽ പ്രയോജനം പ്രാപിക്കുന്നുണ്ടു. ക്രിസ്ത്യാനികളിൽ ഭൂരിപക്ഷം മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നുണ്ടു. വളരെ ക്രിസ്ത്യാനികൾ ആണ്ടിൽ ഒരിക്കൽ സകല മരിച്ചവരുടേയും നാളിൽ മരിച്ചവൎക്കുവേണ്ടി കൎമ്മം കഴിക്കുന്നുമുണ്ടു”.

൩൦-ാം-നു-യിലെ ടി. പത്രത്തിൽ “ഏത്രയും മഹാപരിശുദ്ധനും ദൈവസാന്നിദ്ധ്യത്തിൽ പ്രവേശിപ്പാൻ യോഗ്യനാകണമെങ്കിൽ മരണശേഷം ചില ശുദ്ധീകരണങ്ങൾ പ്രാപിക്കണം” എന്നു ടി. പത്രാധിപർ അഭിപ്രായപ്പെട്ടിരിക്കുന്നു.

സുറിയാനിക്കാരുടെ ഇടയിൽ താമസിക്കുന്ന അംഗ്ലിയാക്കാരും സുറിയാനി രക്തത്തിൽ ജനിച്ചിട്ടു പണത്തിനുവേണ്ടി അമ്മയെവിറ്റു കാശുതേടിക്കുന്ന ഇംഗ്ലീഷുകാരും നവീകരണക്കാരുമൊഴികെയുള്ള ഏതു ഇംഗ്ലീഷുകാരനോടു ചോദിച്ചാലും മരി

ച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു ആത്മാക്കൾക്കു ഗുണമാണെന്ന പറയും. സുറിയാനിക്കാരിൽ ഒരുത്തനു ൭ രൂപാ ശമ്പളമുള്ള ഒരു മേട്ടിഉവല സാല്ലിൽനിന്ന കിട്ടുമ്പോൾ മരിച്ചവൎക്കു വേണ്ടിയുള്ള അപേക്ഷയ്ക്കു എതിരായ ന്യൂ പാസോക്കാ തോന്നി വരുന്നതു ആശ്ചൎയ്യം തന്നെ.

---

# വിശേഷവൎത്തമാനങ്ങൾ

ഇന്ത്യയിലെ ക്ഷാമ ബാധിതന്മാരെ സഹായിക്കുന്നതിനു വേണ്ടി ന്യൂയോക്കിലെ ഒരുപത്രക്കാർ ഒരുലക്ഷം ഡോളർവരെ പരജനങ്ങളിൽനിന്ന പിരിച്ചിരിക്കുന്ന.

❖ ❖ ❖

ലണ്ടൻ പട്ടണത്തിലുള്ള പള്ളിക്കൂടങ്ങളിൽ പഠിക്കുന്ന കുട്ടികളെ വെള്ളത്തിൽ നീന്തുന്ന വിദ്യയും അഭ്യസിപ്പിക്കുന്നുണ്ടു. കഴിഞ്ഞ കൊല്ലത്തിൽ അവിടെ പതിനായിരത്തിൽ പരം കുട്ടികൾ ഈ വിദ്യ അഭ്യസിക്കപ്പെട്ടിട്ടുള്ളതായി കാണുന്ന.

❖ ❖ ❖

ഷൈനസാം രാജാവിനു രാജ്യത്തെ മുതലെടുപ്പിൽ നിന്ന കൊല്ലത്തിൽ ൧൦ ലക്ഷം ഉറുപ്പിക സ്വന്തം ചിലവിലേക്കു അനുവദിക്കപ്പെട്ടിട്ടുള്ളതുകൂടാതെ ഏകദേശം അതോടു തുല്യമായ ഒരു സംഖ്യ സ്വകാൎയ്യവസ്തുക്കളിൽ നിന്നും മറ്റും ആദായം കിട്ടാറുണ്ടെന്നും കാണുന്നു. ഇതു ശരിയായിരുന്നാൽ ഇദ്ദേഹം യൂറോപ്പിലുള്ള പല കിരീടപതികളെക്കാളും വലിയ ഐശ്വൎയ്യവാൻ തന്നെയാണ.

❖ ❖ ❖

ഡെൽഹിയിലെ മുസൽമാന്മാരുടെ പള്ളിയിൽ കടന്ന കളവുചെയ്തു, ഒരുമുസൽമാനെ പിടികൂടി വിസ്തരിച്ചതിൽ അവന്റെ വാദം, താൻപള്ളിയിൽനിന്ന മുതൽ എടുത്തിട്ടുള്ളതു ശരിതന്നെയെങ്കിലും പള്ളിയുടെ മുതൽ ദൈവമുതൽ ആകുന്നതല്ലാതെ യാതൊരുത്തനും പ്രത്യേക അവകാശമുള്ളതല്ലെന്നും ദൈവമുതൽ എല്ലാമുസൽമാന്മാൎക്കും തുല്യാവകാശമുള്ളതാകകൊണ്ടു അവരിൽ ഒരുത്തനായ താൻ ആമുതലിൽ ഒരംശം കൈവശപ്പെടുത്തിയതു ശിക്ഷായോഗ്യമായ ഒരുകുറ്റകരമായിരിക്കയില്ലെന്നും ആണ പോലും.

❖ ❖ ❖

ബ്രിട്ടീഷ ഇന്ത്യയിൽ വടക്കുപടിഞ്ഞാറെ സംസ്ഥാനത്തിൽചേൎന്ന മീറട്ടിൽ പ്രസിദ്ധനായ ഒരുവക്കീൽ കോടതിയോടു ചേൎന്നുള്ള അദ്ദേഹത്തിന്റെ സ്വകാൎയ്യ മുറിയിൽ ഈ മാസം ൧൨-ാംനു- ഉച്ചയ്ക്കു ഉറങ്ങി കിടക്കുമ്പോൾ ഒരാൾ വെട്ടികൊല്ലുകയുണ്ടായി. കുറ്റക്കാരനെ ഉടനെ പിടിച്ചു വായ്മൊഴി വാങ്ങിയതിൽ അവൻ പറഞ്ഞിരിക്കുന്നതു ഈ വക്കീലിന്റെ ശ്രമംനിമിത്തമാണ അവന്റെ അമ്മാവനെ തൂക്കികൊല്ലുവാൻ ഇടയായതെന്നാണത്രെ. ഇക്കാലത്തു ഇങ്ങനെയും ചില ദുഷ്ടന്മാർ പ്രതികാരം ചെയ്യാറെന്നു വന്നാൽ വക്കീലന്മാർ എത്രത്തോളം കരുതലോടു കൂടി ഇരിക്കേണ്ടതാണെന്ന പറയേണ്ടതില്ലല്ലൊ.

ന. ഭീ.

❖ ❖ ❖

സയാമിലെ രാജാവിനുള്ള വൎഷാന്തരവരുമാനം ഏകദേശം ഒരുകോടി ഉറുപ്പികയാണ. അദ്ദേഹത്തിന്റെ രാജധാനിയിൽ ഏകദേശം അയ്യായിരം പ്രജകളുണ്ടു. ആകപ്പാടെ നോക്കിയാൽ അദ്ദേഹത്തിന്റെ കോവിലകം ഒരുചെറിയ പട്ടണമാണെന്നുപറയാം. വിശേഷവിധിയായും അതിമനോഹരമായും അലങ്കരിക്കപ്പെട്ടിട്ടുള്ളസ്ഥലങ്ങളുടെ വിശാലത തന്നെ ഇരുപത്തഞ്ചു ഏക്കർ അളവുകാണും. അതു ൧൨ അടി ഉയരമുള്ള ബലമേറിയ പ്രാകാരങ്ങളാൽ ചുറ്റപ്പെട്ടതാണ, ഇതിനുള്ളിൽ യൂറോപ്യന്മാരിൽ യാതൊരുത്തനും പ്രവേശനം അനുവദിക്കപ്പെടാറില്ല. ഉഷ്ണ കാലങ്ങളിൽ രാജാവിന്റെവാസം കോവിലകത്തു ഒരു തടാകത്തിൽ വിസ്മയകരമാംവണ്ണം ഉണ്ടാക്കപ്പെട്ടിരിക്കുന്ന ഒരു സ്ഫടികമന്ദിരത്തിലാണുപോലും, ഈ മന്ദിരത്തിന്റെ ഭിത്തികളും അടിത്തളവും മേൽമാടവും എല്ലാം സ്ഫടികം തന്നെയാണ്. അതിനുള്ളിൽ രാജാവു പരിവാരസമേതം പ്രവേശിച്ചു കഴിയുമ്പോൾ മന്ദിരം മിക്കവാറും വെള്ളത്തിൽ താണുപോകയും മറ്റു സമയങ്ങളിൽ വെള്ളത്തിന്മീതെ വാഹനങ്ങൾപോലെ കിടക്കുകയും ചെയ്യാൻ തക്കവണ്ണവും കീഴോട്ടു താണുപോകുമ്പോൾ ഒരു തുള്ളി വെള്ളം പോലും ഉള്ളിൽ കടക്കാതിരിക്കത്തക്കവണ്ണവും ബഹുകൗശലരൂപേണ പണിയിക്കപ്പെട്ടിട്ടുള്ളതാണെന്നു.

ന. ഭീ.

# പഞ്ചാംഗം

ഓബ് (ചിങ്ങം) ൧൮൯൭

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ (ഓബ്) | ൧൩ (ആഗസ്റ്റ്) | ൩൦ | വെ | ൧-ാം നു- മത്തശ്ശൂമ്നിയുടെയും ഏഴുമക്കളുടെയും ഏലിയാസാറിന്റെയും ഓൎമ്മ. പതിനഞ്ചുനോമ്പു ആരംഭം. |
| ൨ | ൧൪ | ൩൧ | ശ | |
| ൩ | ൧൫ | ൧ (ചിങ്ങം) | ഞാ | ൩-ാംനു- പെന്തി- പിമ്പു ൯- ഞായറാഴ്ച. ലൂക്കൊ- ൭—൧൧ ൧൭ അ. |
| ൪ | ൧൬ | ൨ | തി | |
| ൫ | ൧൭ | ൩ | ചൊ | |
| ൬ | ൧൮ | ൪ | ബു | ൬-ാം നു- കൎത്താവിന്റെ മറുരൂപം (മാറാനായ) ലൂക്കൊ- ൯. അ. ൨൭—൩൬ |
| ൭ | ൧൯ | ൫ | വ്യാ | ൭-ാം നു- മാർ അസൊസായെൽ സഹദായുടെ ഓൎമ്മ. |
| ൮ | ൨൦ | ൬ | വെ | |
| ൯ | ൨൧ | ൭ | ശ | |
| ൧൦ | ൨൨ | ൮ | ഞാ | ൧൦-ാം നു- മറുരൂപ- പിമ്പു ൧-ാം ഞാ- മത്താ- ൨൧. അ൨൮—൩൨ |
| ൧൧ | ൨൩ | ൯ | തി | |
| ൧൨ | ൨൪ | ൧൦ | ചൊ | |
| ൧൩ | ൨൫ | ൧൧ | ബു | |
| ൧൪ | ൨൬ | ൧൨ | വ്യാ | |
| ൧൫ | ൨൭ | ൧൩ | വെ | ൧൫-ാം നു- നൊമ്പുവീടൽ. ദൈവമാതാവിന്റെവാങ്ങിപ്പു (മാറാനായ) ലൂക്കൊ ൧൦അ- ൩൮—൪൨, യോഹ- ൧൯ അ. ൨൫—൨൭ |
| ൧൬ | ൨൮ | ൧൪ | ശ | |
| ൧൭ | ൨൯ | ൧൫ | ഞാ | ൧൭-ാം നു- വാങ്ങിപ്പിനു പിമ്പു ൧-ാം ഞാ- മക്കൊ- ൧൦ അ- ൩൫—൪൫ |
| ൧൮ | ൩൦ | ൧൬ | തി | |
| ൧൯ | ൩൧ | ൧൭ | ചൊ | |
| ൨൦ | ൧ (സെപ്തംബർ) | ൧൮ | ബു | |
| ൨൧ | ൨ | ൧൯ | വ്യാ | |
| ൨൨ | ൩ | ൨൦ | വെ | |
| ൨൩ | ൪ | ൨൧ | ശ | |
| ൨൪ | ൫ | ൨൨ | ഞാ | ൨൪-ാം നു- വാങ്ങിപ്പിനു പിമ്പു ൨-ാം ഞാ- ലൂക്കൊ- ൧൧ അ. ൯—൨൦ |
| ൨൫ | ൬ | ൨൩ | തി | |
| ൨൬ | ൭ | ൨൪ | ചൊ | |
| ൨൭ | ൮ | ൨൫ | ബു | |
| ൨൮ | ൯ | ൨൬ | വ്യാ | |
| ൨൯ | ൧൦ | ൨൭ | വെ | |
| ൩൦ | ൧൧ | ൨൮ | ശ | |
| ൩൧ | ൧൨ | ൨൯ | ഞാ | ൩൧-ാം നു- ടി. പിമ്പു ൩-ാം ഞാ- മത്തായി ൧൭ അ- ൨൨—൨൭ |



## പത്രികവില വിവരം.

| | | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒററപ്രതിക്കു | | | ൪ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൧൫ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാൎത്തോമ്മസ് അച്ചുക്കൂട്ടം മാനേജൎക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

### വിഷപ്പട്ടി വിഷത്തിനു ഒരു നിസ്തുല്യ ഗുളിക.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിൎച്ചപ്പെടുത്തുന്നു.

MAR THOMAS PRESS,
KOTTAYAM.